ശ്രീ

# കല്ക്കിപുരാണം.

## ഭാഷാഗാനം.

### ഒന്നാം ഭാഗം.

ഒടുവിൽ ശങ്കരക്കുട്ടിമേനോൻ

സംസ്കൃതത്തിൽനിന്നു

പരിഭാഷപ്പെടുത്തിയത്.




ശ്രീ

# കല്ക്കിപുരാണം.

## ഭാഷാഗാനം.

### ഒന്നാം ഭാഗം.



ഒട്ടുവിൽ ശങ്കരക്കുട്ടിമേനോൻ
സംസ്കൃതത്തിൽനിന്നു
പരിഭാഷപ്പെടുത്തിയത്.



ഇരിങ്ങാലക്കുടെ
"കൂടൽമാണിക്യവിലാസം" പ്രസ്സിൽ
അച്ചടിച്ചത.



രണ്ടാം പതിപ്പ് കോപ്പി 200











വി: [illegible] ക.

1913.



ശ്രീ

# കൽക്കിപുരാണം.

## ഭാഷാഗാനം.

ഒന്നാം ഭാഗം.

കട്ടുവിൽ ശങ്കരക്കുട്ടിമേനോൻ

സംസ്കൃതത്തിൽ നിന്നു

പരിഭാഷപ്പെടുത്തിയത്.

ഇരിങ്ങാലക്കുട

"കൂടൽമാണിക്യവിലാസം" പ്രസ്സിൽ

അച്ചടിച്ചത്.

[illegible]

രണ്ടാം പതിപ്പ് കോപ്പി 2000.

വില അണ 6.

1913.

# പ്രസ്താവന.

"ശ്രീകല്ക്കിപുരാണം" അഷ്ടാദശ മഹാ
പുരാണങ്ങളിൽപ്പെട്ടതല്ല എങ്കിലും കഥാ വൈശിഷ്ട്യംകൊണ്ട്
മഹാ പുരാണങ്ങളെപ്പോലെ തന്നെ മാഹാത്മ്യമുള്ള ഒന്നാകുന്നു.
ഇത് ഫലശ്രുതിയിൽനിന്നു വെളിവാകുന്നുണ്ട്. ഇതിന്റെ മൂല
ഗ്രന്ഥം ഞാൻ ചിറവരിൽ പഠിച്ചു താമസിച്ചുകൊണ്ടിരിക്കുന്ന
കാലത്ത് യാദൃഛികമായി ഒരിസ്സൽ വായിച്ചുകേൾക്കുവാൻ സാ
ധിക്കുകയും ഭക്തിരസപ്രധാനമായ ഈ ഗ്രന്ഥത്തെ തർജ്ജമചെ
യ്യുന്നതു മലയാള ഭാഷക്കും, സംസ്കൃതഭാഷാനഭിജ്ഞന്മ[illegible] വള
രെ നന്നായിരിക്കുമെന്നു തോന്നുകയും ചെയ്കയുണ്ടായി. രാത്രി
കാലങ്ങളിൽ, വെളിച്ചംകൂടാതെ സഞ്ചരിക്കുന്നവർ സർപ്പഭയം
നീങ്ങുവാൻവേണ്ടി ഗരുഡമന്ത്രത്തെ ജപിക്കുന്നതു നല്ലതാണെ
ന്നു ആപ്തന്മാരായിട്ടുള്ളവർ പറഞ്ഞു കേട്ടിട്ടുണ്ട്. ഗരുഡന്റെ
നാമശ്രവണമാത്രത്താൽ സർപ്പങ്ങൾ ഭയപ്പെട്ടു ഓടിപ്പോകുന്നതും
ദംശനമാത്രത്താൽ നിർജ്ജീവന്മാരായിത്തീരുന്നതും, ഗരുഡന്റെ
മാഹാത്മ്യ വിശേഷംകൊണ്ടാണല്ലോ. അപ്രകാരംതന്നെ കലി
കുലധ്വംസകനായ 'കല്ക്കിഭഗവാന്റെ' നാമശ്രവണമാത്രത്താ
ൽ കലിദോഷം തീരെ നശിച്ചുപോകുമെന്നുള്ളതിന്നു സംശയമി
ല്ല. കലിയുടെ ശക്തി മൂത്തുവരുന്ന ഇക്കാലത്തു 'കല്ക്കിഭഗവാ
നെ'സ്സംബന്ധിച്ച കഥയാണല്ലോ ജനങ്ങൾ ഭക്തിപുരസ്സരം നി
ത്യപാരായണം ചെയ്യേണ്ടതു. സംസ്കൃതഭാഷ അറിയാത്തവർക്ക്
ഇതിന്നു സൌകര്യമില്ലായിരുന്നതിനെ പരിഹരിച്ചാൽ കൊള്ളാ
മെന്നായിരുന്നു എന്റെ ഉദ്ദേശം.

കൊച്ചിയിൽ മജിസ്രേട്ടായിരുന്ന എന്റെ ജ്യേഷ്ടന്നെ ഇരിങ്ങാലക്കുടെ താസിൽദാരായി മാററിയതനുസരിച്ചു രണ്ടാം പതിപ്പിന്റെ അച്ചടി ചക്രവൎത്തിപ്രസ്സിൽനിന്നു മാററി ഈ കൂടൽമാണിക്കവിലാസംപ്രസ്സിൽ ആക്കേണ്ടതായിവന്നു. ഈ ഒന്നാംഭാഗത്തിന്നു പുറമെ ഉള്ള മററു രണ്ടു ഭാഗങ്ങളും ഉടനെ അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതാണു. അച്ചടി വിഷയത്തിൽ എന്നെ പ്രധാനമായി സഹായിച്ചിട്ടുള്ള മഹാന്മാരോടു ഞാൻ എന്നും കൃതജ്ഞതയുള്ളവനായിരിക്കുന്നതാണു. മഹത്തായ ഈ പുരാണത്തിന്റെ ചുരുങ്ങിയ ഒരു സാരമെങ്കിലും എന്റെ തൎജ്ജമകൊണ്ടു വായിക്കുന്നവൎക്കു കിട്ടുമെങ്കിൽ അതുതന്നെയാണു എന്റെ ഈ ശ്രമത്തിന്റെ ഫലം.

ഇതിന്റെ മൂലകവി പുരാണകൎത്താവായ ശ്രീവേദവ്യാസമഹൎഷിയാണെന്നാണു മൂലംകൊണ്ടു കാണുന്നതു. സാധാരണ പുരാണങ്ങളെപ്പോലെ സൂതൻ ശൌനകാദി ഋഷീശ്വരന്മാൎക്കു നൈമിശാരണ്യത്തിൽ വെച്ച് ഉപദേശിക്കുന്നതാണു. ഈ പുരാണവും. ശ്രീശുകബ്രഹ്മൎഷി പരീക്ഷിത്തുമഹാരാജാവിന്നു ഏഴു ദിവസംകൊണ്ടു ഭാഗവതം ഉപദേശിക്കുന്നു. ഏഴാം ദിവസം സൂൎയ്യാസ്തമനത്തിന്നു മുമ്പായി മഹാരാജാവ് മഹൎഷിശാപം ഹേതുവായിട്ട് തക്ഷകഗ്രസ്തനായി സ്വൎഗ്ഗാരോഹണം ചെയ്യുന്നു. അതിന്നുശേഷം അവിടെ സദസ്യന്മാരായിരുന്ന മാൎക്കണ്ഡേയൻ മുതലായ ഋഷികൾ ചോദിച്ചതു ഹേതുവായിട്ടു ശുകബ്രഹ്മൎഷി അവൎക്കു ഈ 'കല്ക്കിപുരാണം' ഉപദേശിക്കുന്നു. അതുകൊണ്ടു ഇത് അനുഭാഗവതമാണെന്നു വിചാരിക്കുവാൻ അവകാശമുണ്ടു. എന്തെങ്കിലും ഭഗവല്പരമായ ഈ കഥയെ വായിച്ചു ജനങ്ങൾ കലിദോഷംകൂടാതെ ഭക്തിയുള്ളവരും സദാചാരപരന്മാരും ആയിത്തീരേണമെന്നുള്ള പ്രാൎത്ഥനയോടുകൂടി ഈ പ്രസ്താവനയെ ഉപസംഹരിക്കുന്നു.

എന്നു ഗ്രന്ഥകൎത്താവ്

കടവിൽ ശങ്കരക്കുട്ടിമേനോൻ.

# അനുക്രമണിക.

## ഒന്നാമദ്ധ്യായം.



## രണ്ടാമദ്ധ്യായം



## മൂന്നാമദ്ധ്യായം



## നാലാമദ്ധ്യായം

## അഞ്ചാമദ്ധ്യായം

ശുകകല്ക്കിസംവാദത്തിൽ കൌമുദീബൃഹദ്രഥന്മാരുടെ സംവാദം, പത്മയുടെ സ്വയംവരാരംഭം, മഹാരാജാക്കന്മാരുടെ സിംഹളാഗമനം, പത്മയുടെ കല്യാണരംഗപ്രവേശനം, പത്മാവർണ്ണനം, രാജാക്കന്മാരുടെ കാമവും മോഹവും, രാജാക്കന്മാരുടെ സ്ത്രീത്വപ്രാപ്തി, പത്മയുടെ നൈരാശ്യം.

## ആറാം അദ്ധ്യായം

ശുകകല്ക്കിസംവാദം, പത്മാരോദനം, കല്ക്കിനിദേശപ്രകാരം ശുകത്തിന്റെ സിംഹളയാത്ര, പത്മാശുകസംവാദം.

## ഏഴാം അദ്ധ്യായം.

പത്മാശുകസംവാദത്തിൽ വിഷ്ണുപൂജാവർണ്ണനം, വിഷ്ണുവിന്റെ പാദാദികേശസ്വരൂപം, ഫലശ്രുതി.



# പ്രസ്താവന.

"ശ്രീകല്ക്കിപുരാണം" അഷ്ടാദശ മഹാ പുരാണങ്ങളില്‍പ്പെട്ടതല്ല എങ്കിലും കഥാ വൈശിഷ്ട്യംകൊണ്ട് മഹാ പുരാണങ്ങളെപ്പോലെ തന്നെ മാഹാത്മ്യമുള്ള ഒന്നാകുന്നു. ഇത് ഫലശ്രുതിയില്‍നിന്നു വെളിവാകുന്നുണ്ട്. ഇതിന്റെ മൂല ഗ്രന്ഥം ഞാന്‍ ചിറവരില്‍ പഠിച്ചു താമസിച്ചുകൊണ്ടിരിക്കുന്ന കാലത്ത് യാദൃച്ഛികമായി ഒരിസ്കൂള്‍ വായിച്ചുകേള്‍ക്കുവാന്‍ സാധിക്കുകയും ഭക്തിരസപ്രധാനമായ ഈ ഗ്രന്ഥത്തെ തര്‍ജ്ജമചെയ്യുന്നതു മലയാളഭാഷയ്ക്കും, സംസ്കൃതഭാഷാനഭിജ്ഞന്മ [illegible] വളരെ നന്നായിരിക്കുമെന്നു തോന്നുകയും ചെയ്കയുണ്ടായി. രാത്രികാലങ്ങളില്‍, വെളിച്ചംകൂടാതെ സഞ്ചരിക്കുന്നവര്‍ സര്‍പ്പഭയം നീങ്ങുവാന്‍വേണ്ടി ഗരുഡമന്ത്രത്തെ ജപിക്കുന്നതു നല്ലതാണെന്നു ആപ്തന്മാരായിട്ടുള്ളവര്‍ പറഞ്ഞു കേട്ടിട്ടുണ്ട്. ഗരുഡന്റെ നാമശ്രവണമാത്രത്താല്‍ സര്‍പ്പങ്ങള്‍ ഭയപ്പെട്ടു ഓടിപ്പോകുന്നതും ദര്‍ശനമാത്രത്താല്‍ നിര്‍ജ്ജീവന്മാരായിത്തീരുന്നതും, ഗരുഡന്റെ മാഹാത്മ്യ വിശേഷംകൊണ്ടാണല്ലോ. അപ്രകാരംതന്നെ കലികുലധ്വംസകനായ 'കല്ക്കിഭഗവാന്റെ' നാമശ്രവണമാത്രത്താല്‍ കലിദോഷം തീരെ നശിച്ചുപോകുമെന്നുള്ളതിന്നു സംശയമില്ല. കലിയുടെ ശക്തി മൂത്തുവരുന്ന ഇക്കാലത്തു 'കല്ക്കിഭഗവാനെ'സ്സംബന്ധിച്ച കഥയാണല്ലോ ജനങ്ങള്‍ ഭക്തിപുരസ്സരം നിത്യപാരായണം ചെയ്യേണ്ടതു. സംസ്കൃതഭാഷ അറിയാത്തവര്‍ക്കു ഇതിന്നു സൌകര്യമില്ലായിരുന്നതിനെ പരിഹരിച്ചാല്‍ കൊള്ളുമെന്നായിരുന്നു എന്റെ ഉദ്ദേശം.

# പ്രസ്താവന.

"ശ്രീകല്ക്കിപുരാണം" അഷ്ടാദശ മഹാപുരാണങ്ങളിൽപ്പെട്ടതല്ല എങ്കിലും കഥാ വൈശിഷ്യംകൊണ്ട് മഹാ പുരാണങ്ങളെപ്പോലെ തന്നെ മാഹാത്മ്യമുള്ള ഒന്നാകുന്നു. ഇത് ഫലശ്രുതിയിൽനിന്നു വെളിവാകുന്നുണ്ട്. ഇതിന്റെ മൂല ഗ്രന്ഥം ഞാൻ ചിററരിൽ പഠിച്ചു താമസിച്ചുകൊണ്ടിരിക്കുന്ന കാലത്ത് യാദൃച്ഛികമായി ഒരിസ്ഥലത്ത് വായിച്ചുകേൾക്കുവാൻ സാധിക്കുകയും ഭക്തിരസപ്രധാനമായ ഈ ഗ്രന്ഥത്തെ തർജ്ജമചെയ്യുന്നതു മലയാളഭാഷയ്ക്കും, സംസ്കൃതഭാഷാനഭിജ്ഞന്മാർക്കും വളരെ നന്നായിരിക്കുമെന്നു തോന്നുകയും ചെയ്യുകയുണ്ടായി. രാത്രി കാലങ്ങളിൽ, വെളിച്ചംകൂടാതെ സഞ്ചരിക്കുന്നവർ സർപ്പഭയം നീങ്ങുവാൻവേണ്ടി ഗരുഡമന്ത്രത്തെ ജപിയ്ക്കുന്നതു നല്ലതാണെന്നു ആപ്തന്മാരായിട്ടുള്ളവർ പറഞ്ഞു കേട്ടിട്ടുണ്ട്. ഗരുഡന്റെ നാമശ്രവണമാത്രത്താൽ സർപ്പങ്ങൾ ഭയപ്പെട്ടു ഓടിപ്പോകുന്നതും ദംശനമാത്രത്താൽ നിർജ്ജീവന്മാരായിത്തീരുന്നതും, ഗരുഡന്റെ മാഹാത്മ്യ വിശേഷംകൊണ്ടാണല്ലോ. അപ്രകാരംതന്നെ കലികുലധ്വംസകനായ 'കല്ക്കിഭഗവാന്റെ' നാമശ്രവണമാത്രത്താൽ കലിദോഷം തീരെ നശിച്ചുപോകുമെന്നുള്ളതിന്നു സംശയമില്ല. കലിയുടെ ശക്തി മൂത്തുവരുന്ന ഇക്കാലത്തു 'കല്ക്കിഭഗവാനെ'സ്സംബന്ധിച്ച കഥയാണല്ലോ ജനങ്ങൾ ഭക്തിപുരസ്സരം നിത്യപാരായണം ചെയ്യേണ്ടതു. സംസ്കൃതഭാഷ അറിയാത്തവർക്ക് ഇതിന്നു സൌകര്യമില്ലായിരുന്നതിനെ പരിഹരിച്ചാൽ കൊള്ളാമെന്നായിരുന്നു എന്റെ ഉദ്ദേശം.

ഈ തൎജ്ജമക്കൊരുങ്ങിയതു എന്നേക്കാറം കവിതാവാസനയും പാണ്ഡിത്യവും ഉള്ളവർ വല്ലവരുമായിരുന്നുവെങ്കിൽ, അതു വളരെ നന്നായിരിക്കുമെന്നു എനിക്കു അന്നും ഇന്നും തോന്നീട്ടുള്ള അഭിപ്രായമാണ്. അതനുസരിച്ചാണു പ്രധാനഭാഷാകവയിത്രിയും വിദുഷീരത്നവും ആയ ശ്രീമതി തോട്ടേക്കാട്ട് ഇക്കാവമ്മ ഈ പുരാണം തൎജ്ജമചെയ്വാനെടുത്തിട്ടുണ്ടെന്നു കേട്ടപ്പോറം എന്റെ ഉദ്ദേശം ഫലവത്തായി എന്നു വിചാരിച്ച് ഞാൻ ഈ ഉദ്യമത്തിൽനിന്നു സന്തോഷത്തോടുകൂടി വിരമിച്ചിരുന്നു. സംഗതിവശാൽ ശ്രീമതി ഇക്കാവമ്മയ്ക്കു സാധിക്കാതെ വന്നതുകൊണ്ടും ഭാഷാപോഷിണി സഭയിൽനിന്നു ഈ പുരാണതൎജ്ജമയ്ക്കു എന്നെ നിശ്ചയിച്ചതുകൊണ്ടുമാണു, ഞാനിതു തൎജ്ജമചെയ്വാൻ തീൎച്ചപ്പെടുത്തിയതു. അല്ലാതെ ഭാഷാന്തരീകരണ സാമൎത്ഥ്യമൊ കവിതാപാടവമൊ ഉണ്ടെന്നുള്ള അഭിമാനംകൊണ്ടല്ല. 'കല്ക്കിഭഗവാന്റെ' അവതാരം മുതൽ സ്വൎഗ്ഗാരോഹണംവരെയുള്ള സകല ക[illegible] സവിശേഷം വൎണ്ണിക്കുന്നതും ഭക്തിരസപ്രധാനമായതും ആയ ഈ പുരാണത്തെ ഒരു പരിവൃത്തി വായിച്ചുനോക്കുവാൻ സാധിക്കുന്നവൎക്കുതന്നെ മഹാവിഷ്ണുവിങ്കൽ നിഷ്കളങ്കയായ ഭക്തി ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. അങ്ങിനെയിരിക്കെ തൎജ്ജമചെയ്യുന്നതായാൽ പലപ്രാവശ്യം വായിക്കുവാനും അൎത്ഥം മനസ്സിലാക്കുവാനും സംഗതിയാകുന്നതുകൊണ്ടു ഭക്തി ദൃഢീകരിക്കാം എന്നുള്ളതാണു എന്റെ പ്രധാനമായ ഉദ്ദേശം. എനിക്കു ദുസ്സാധകമായിട്ടുള്ളതാണെങ്കിലും ഭഗവൽപ്രസാദംകൊണ്ടു ഇതു ഒരുവിധം ഭാഷയാക്കി എഴുതിത്തീൎത്തു. ഒന്നാംപതിപ്പു ചക്രവൎത്തി പ്രസ്സിൽ അച്ചടിച്ചു ഇക്കഴിഞ്ഞ വിജയദശമിദിവസമാണു പ്രസിദ്ധീകരിച്ചതു. പ്രസിദ്ധീകരിച്ച ഉടൻതന്നെ ഭാഷാപോഷണതല്പരന്മാരും മഹാശയന്മാരുമായ തിരുവിതാംകൂർ പാഠപുസ്തകക്കമ്മറ്റിക്കാർ അച്ചടിച്ചു തീൎന്നിട്ടുള്ള ഒന്നാംഭാഗത്തെ പാഠപുസ്തകമായി അംഗീകരിച്ചു. അവരുടെ ഈ ഔദാൎയ്യവിശേഷത്തിന്നു ഞാൻ വളരെ നന്ദിപറയുന്നു.

ശ്രീ

തിരുവനന്തപുരം,
1088 ഇടവം 10-ാംനു-

സ്നേഹപുരസ്സരം അയച്ച "കല്ക്കിപുരാണം" ഭാഷാ
നം ഈ മാസം 7-ാംനു- ഇവിടെ കിട്ടുകയും സസന്തോഷം വാ
യിച്ചുനോക്കുകയുംചെയ്തു കിളിപ്പാട്ടിന് വേണ്ടതായ ലാളിത്യം,
ഔജ്ജ്വല്യം മുതലായ ഗുണങ്ങൾക്ക് ഈ കൃതിയിൽ ഒട്ടും ന്യൂനത
വന്നിട്ടില്ലെന്ന് ഞാൻ നിസ്സംശയം അഭിപ്രായപ്പെടുന്നു. പുസ്ത
കം അയച്ചതിന്ന് നന്ദി പറഞ്ഞുകൊള്ളുന്നു.

എന്ന് സ്വന്തം

കെ. സി. കേശവപിള്ള.



ശ്രീ

തിരുവനന്തപുരം,
88 ഇടവം 15-ാംനു-

൯-ാംനു- അയച്ച എഴുത്ത് രണ്ട് ദിവസം മുമ്പിലും
ങ്ങളാൽ ഭാഷാന്തരീകൃതമായ "ശ്രീകല്ക്കിപുരാണം" എട്ടാം
ദിവസം മുമ്പിലും കിട്ടി സന്തോഷമായി. പുസ്തകം കിട്ടിയ ഉടനെ
തന്നെ നിങ്ങളുടെ ഭാഷാന്തരമാണെന്നറികയാൽ എത്രയും കൌ
തുകോത്തരളിതമായ മനഃസ്സോടുകൂടി അതിലെ പല ഘട്ടങ്ങളും
വായിച്ചു നിങ്ങളുടെ സരളമധുരമായ സാഹിത്യത്തിന്റെ സ്വാ
ദ് അനുഭവിച്ച് അത്യന്തം ആനന്ദിച്ചു. നിങ്ങളും നിങ്ങ
ജ്യേഷ്ഠനായ കുഞ്ഞികൃഷ്ണമേനോനും അന്യോന്യം അനുരാഗ
സൌഭ്രാത്രത്തോടുകൂടിയിരിക്കുന്നതുപോലെ തന്നെ ഭാഷാവാ
സനയിലും നിങ്ങൾക്ക് അസാധാരണമായ യോജിപ്പുണ്ട് സം
വന്ന

എന്ന് കേരളവർമ്മ
C. S. I. വലിയ കോയിത്തമ്പുരാൻ



ശ്രീ

ഒടുവിൽ ശങ്കരൻകുട്ടിമേനോനവർകൾ

എഴുത്തും പുസ്തകവും കിട്ടി. നിങ്ങൾ ഭാഷ
ായി പരിഭാഷപ്പെടുത്തീട്ടുള്ള ഈ "കല്ക്കിപുരാണം" ഒന്നാ
ഴുവനും കഴിയുന്നേടത്തോളം ശ്രദ്ധവെച്ച് സന്തോഷത്തോ
വായിച്ചു. ഭാഷയുടെ രീതി ലളിതവും അർത്ഥസുഗമവുമ
ത് കൊണ്ട് ഒരു പരിഭാഷക്കു വേണ്ട ഗുണങ്ങളെല്ലാം ഉ
നല്ലവണ്ണം സിദ്ധിച്ചിട്ടുണ്ട്. കല്ക്കിപുരാണത്തിന്റെ ശേ
ഗങ്ങൾ പരിഭാഷപ്പെടുത്തുന്നതിന്ന് പുറമെ വേറെയും ഉ
വിഷയത്തിൽ നിങ്ങൾ പരിശ്രമിക്കുമെങ്കിൽ, മലയാളിക
അത് വലിയ ഉപകാരമായിത്തീരുമെന്നാണ് ഈ സംഗ
പാറ്റിയേടത്തോളം ചുരുക്കത്തിൽ എനിക്കു പറവാനുള്ളത്

എന്ന് തിരുവനന്തപുരം
1088 ഇടവം 22-ാം നു-

രാജരാജവർമ്മ.



ശ്രീ

# കല്ക്കിപുരാണം.

## ഭാഷാഗാനം.

ശ്രീ വാസുദേവ ! ദേവ ! ദേവകീസുത ! കൃഷ്ണ !
ശ്രീവത്സാങ്കിതവക്ഷസ്സ്ഥലം ഹൃഷീകേശ !
ശ്രീധര ! ധരാധര ! വരദ ! ചക്രപാണെ !
ശ്രീവാതാലയനാഥ ! സതതം നമസ്കാരം
നാരദപരാശരാദ്യഖിലമുനികളും
സാരസോത്ഭവ മുഖ്യനിർജ്ജരവരന്മാരും
മാരനാശനനായ ദേവനും വേദങ്ങളു
മാരാഞ്ഞു കാണാതുള്ളോ രവ്യക്തമൂർത്തേ വിഷ്ണോ !
കുക്ഷിസ്ഥാഖിലലോക ! കേശവ ! ദാമോദര !
പക്ഷിവാഹന ! ദൈത്യമർദ്ദന ! പത്മേക്ഷണ !
അക്ഷികർണ്ണാധിനാഥ ശയന ! നാരായണ !
രക്ഷിതാഖിലഭൂതസഞ്ചയ ! മായാമയ !
നന്ദനൻതന്നെച്ചിന്തിച്ചെങ്കിലും നാരായണ
നെന്നവാക്കൊരിക്കൽ ചൊല്ലിയവിപ്രൻതന്റെ
മുന്നമാർജ്ജിച്ചപാപമേതുമെഗണില്ലാതെ
തന്നുടെപദപ്രാപ്തി നല്കിയനാഥ ! ജയ
അന്നന്നുലോകങ്ങൾക്കു വന്നീടും സങ്കടങ്ങ
ളൊന്നൊഴിയാതെനീക്കാനന്നീടും കൃപയോടും
മീനകൂർമ്മാദിഭേദരൂപമാർന്നവതരി
ച്ചാനന്ദം ലോകങ്ങൾക്കു നല്കിയനാഥ ! ജയ

ശ്രീ

തിരുവനന്തപുരം,
88 ഇലാം 13-ാം നു

൯-ാം നു- അയച്ച എഴുത്ത് രണ്ട് ദിവസം മുമ്പിലും
...ങ്ങളാൽ ഭാഷാന്തരീകൃതമായ "ശ്രീകല്ക്കിപുരാണം" എട്ടു...
ദിവസം മുമ്പിലും കിട്ടി സന്തോഷമായി. പുസ്തകം കിട്ടിയ ഉടനെ
തന്നെ നിങ്ങളുടെ ഭാഷാന്തരമാണെന്നറികയാൽ എത്രയും കൌ
തുകാന്തരിളിതമായ മനഃസ്സോടുകൂടി അതിലെ പല ഘട്ടങ്ങളെ
വായിച്ചു നിങ്ങളുടെ സരള മധുരമായ സാഹിത്യത്തിന്റെ സ
...ദ് അനുഭവിച്ച് അത്യന്തം ആനന്ദിച്ചു. നിങ്ങളും നി
...ജ്യേഷ്ഠനായ കുഞ്ഞികൃഷ്ണമേനോനും അന്യോന്യം അനു...
...സൌഭ്രാത്രത്തോടുകൂടിയിരിക്കുന്നതുപോലെ തന്നെ ഭാഷാ...
...ത്തിലും നിങ്ങൾക്ക് അസാധാരണമായ യോജിപ്പുണ്ട്...
വ...

എന്ന് കേരളവർമ്മ
C. S. I. വലിയ കോയിത്തമ്പുരാൻ

---

ശ്രീ

ഒട്ടവിൽ ശങ്കരൻകുട്ടിമേനോനവർകൾ

എഴുത്തും പുസ്തകവും കിട്ടി. നിങ്ങൾ ഭാഷ
...ായി പരിഭാഷപ്പെടുത്തീട്ടുള്ള ഈ "കല്ക്കിപുരാണം" ഒന്നു
മുഴുവനും കഴിയുന്നേടത്തോളം ശ്രദ്ധവെച്ച് സന്തോഷത്തോ
വായിച്ചു. ഭാഷയുടെ രീതി ലളിതവും അർത്ഥസുഗമവുമാ
ത്കൊണ്ട് ഒരു പരിഭാഷയ്ക്കുവേണ്ട ഗുണങ്ങളെല്ലാം ഇ
ന്നുവണ്ണം സിദ്ധിച്ചിട്ടുണ്ട്. കല്ക്കിപുരാണത്തിന്റെ ശേ
ഗങ്ങൾ പരിഭാഷപ്പെടുത്തുന്നതിന് പുറമെ വേറെയും ഉ
വിഷയത്തിൽ നിങ്ങൾ പരിശ്രമിക്കുമെങ്കിൽ, മലയാളി
അത് വലിയ ഉപകാരമായിത്തീരുമെന്നാണ് ഈ സം
പ്പാറയേടത്തോളം ചുരുക്കത്തിൽ എനിക്കു പറവാനുള്ള...

എന്നു തിരുവനന്തപുരം
1088 ഇലാം 22-ാം നു

രാജരാജവർമ്മ.



ശ്രീ

# കല്ക്കിപുരാണം.

## ഭാഷാഗാനം.

ശ്രീവാസുദേവ ! ദേവ ! ദേവകീസുത ! കൃഷ്ണ !
ശ്രീവത്സാങ്കിതവക്ഷസ്ഥലം ഹൃഷീകേശ !
ശ്രീവര ! ധരാധര ! വരദ ! ചക്രപാണേ !
ശ്രീവാതാലയനാഥ ! സതതം നമസ്കാരം
നാരദപാരാശരാദ്യഖിലമുനികളും
സാരസോത്ഭവ മുഖ്യനിർജ്ജരവരന്മാരും
മാരനാശനനായ ദേവനും വേദങ്ങളു
മാരാഞ്ഞു കാണാതുള്ളോരവ്യക്തമൂർത്തേ വിഷ്ണോ !
കുക്ഷിസ്ഥാഖിലലോക ! കേശവ ! ദാമോദര !
പക്ഷിവാഹന ! ദൈത്യമർദ്ദന ! പത്മേക്ഷണ !
അക്ഷികർണ്ണാധിനാഥശയന ! നാരായണ !
രക്ഷിതാഖിലഭൂതസഞ്ചയ ! മായാമയ !
നന്ദനൻതന്നെച്ചിന്തിച്ചെങ്കിലും നാരായണ
നെന്നവാക്കൊരുകുറി ചൊല്ലിയവിപ്രൻതാൻറ
മുന്നമാർജ്ജിച്ചപാപമേറ്റമെഗണിക്കാതെ
തന്നുടെപദപ്രാപ്തി നല്കിയനാഥ ! ജയ
അന്നന്നുലോകങ്ങൾക്കു വന്നീടുംസങ്കടങ്ങ
ളൊന്നൊഴിയാതെനീക്കാനന്നീടുംകൃപയോടും
മീനകൂർമ്മാദിഭേദരൂപമാർന്നവതരി
ച്ചാനന്ദംലോകങ്ങൾക്കു നല്കിയനാഥ ! ജയ

ഇക്കലിയുഗാന്തത്തിൽ കലിദോഷത്തെത്തീർപ്പാൻ
കല്ക്കിയായവതാരം ചെയ്തിട്ടും ഭഗവാനേ !
ദീനലോകൈകബന്ധോ ! ദീനനായ്ഭവൽഭക്തി
ഹീനനായന്ധനായ ബാലനാമടിയന്റെ
മാനസമലം നീങ്ങി സ്സച്ചിദാനന്ദരൂപ
ധ്യാനമാർന്നിടാൻതക്ക സാത്വികഭക്തിയെന്നും
സ്ഥിരമായുദിക്കുവാനഖിലേശ്വര ! കനി
ഞ്ഞരുളീടേണംവര മതിനായ്നമസ്കാരം
ശാരദശശാങ്കനും പാലിനും ഹിമത്തിനും
പാരമായ്നാണംനൽകും ശുഭ്രവിഗ്രഹേ ! ദേവി !
ഭാരതി ! ഭഗവതി ! ഭക്തലോകത്തിനെല്ലാം
ഭാരതീഗുണമേററം നൽകീടുംകൃപാലയെ !
സാരസാസനമുഖ സാരസമരാളികേ !
ശാരദേ ! മൃദുവീണാവാദനവിശാരദേ !
പ്രാണികൾക്കെല്ലാംവിദ്യാരൂപയായ്വിളങ്ങുന്ന
വാണിമാതാവേ ! വീണാ ശോഭിതകരാംബുജേ !
കാണിനേരവും വൈകാതുൾകൃപാസാരമല്പം
കാണിച്ചു മന്ദനായോരടിയൻതന്റെനാവിൽ
വാണീടേണമമ്മേ ! വാണീവൈഭവം ചേരാൻ
താണുതാൻ നമസ്കാരമതിനായ് ചെയ്തീടുന്നേൻ
ഗരളാശനം ചെയ്തും ഭക്തരെപ്പാലിച്ചോരു
പരമാനന്ദമൂർത്തേ ! പരമേശ്വരാ ! ശംഭോ !
സ്മരനാശന ! ഭവ ! ഭവസങ്കടാപഹ
വരദ ! വാമദേവ ! ശങ്കര ! പുരാന്തക !
കാമരാഗാദിനാനാ ദുഷ്ടജന്തുക്കൾചേർന്നു
ഭീമമായിരിപ്പോരു മന്മനഃകാന്താരത്തിൽ
മോദിച്ചുവേട്ടയാടി ശ്ശക്തിയോടൊത്തുനിത്യ
മാദി വേടനാം നാഥ ! വാഴുവാൻനമസ്കാരം
പർവ്വതാധീശകന്യേ ! പാർവ്വണശശിമുഖി !
ശർവ്വവല്ലഭേ ! നിത്യേ ! ദീനരക്ഷണലോലേ !

പൂൎവ്വദേവാന്വയത്തെസ്സംഹാരംചെയ്യദേവി!
സൎവ്വലോകൈകനാഥേ ! സന്തതംനമസ്കാരം
ഇല്ലടിയനുമറെറാരാശ്രയംപരിമൃദു
പല്ലവംപണിയുന്ന നിൻകഴലിണയെന്യേ
ഇല്ലറിവല്പംപോലു മെങ്കിലുംമോഹംകൊണ്ടു
വല്ലതുംകൃതികൃതിച്ചീടുവാൻതുടങ്ങുന്നേൻ
വല്ലായ്മലേശംപോലു മായതിൽപററിടായ്വാൻ
കല്യാണരൂപേ! കനിഞ്ഞേകണംവരമമ്മേ!
വിത്തേശൻതനിക്കുള്ള ഗൎവ്വിനെക്കെടുത്തോരു
ചിത്തജാരാതിസൂനോ ! ഹേരംബ ! ലംബോദര !
സരസീരുഹോത്ഭവാദ്യഖിലാമരാൎച്ചിത
ചരണദ്വയ ! ദയാവാരിധേ ! ഗജാനന !
സുരവാഹിനീപതി സോദര ! സൎവ്വവിഘ്ന
ധരണീധരഭേദവജ്രമേ ! നമസ്കാരം
ഒരുലേശവുംതെറെറൻ കൃതിയിൽപററീടായ്വാൻ
തിരുവുള്ളത്തിലല്പം കനിയേണമേ ! നാഥ !
ശൂരപത്മാദിനാനാ ദാനവസംഹാരംചെ-
യ്തിരേഴുലോകത്തിനും മംഗളംചേൎത്തനാഥ!
മാരനാശനവീൎയ്യസംഭൃത! കൃപാലയ !
സാരസാസനഗൎവ്വം നീക്കിയഷഡാനന!
ആമയമടിയങ്ങൾക്കുള്ളതൊക്കയുംതീൎപ്പാൻ
സ്വാമിയല്ലാതെ മററില്ലാരുമാനന്ദമൂൎത്തേ!
നന്ദിമുഖ്യരായുള്ള ശിവപാൎഷദന്മാരേ!
വന്ദിക്കുമെന്നെക്കുറി ച്ചേററവുംകനിയേണം
വന്ദ്യകളായിടുന്ന സപ്തമാതൃക്കളെന്റെ
മാന്ദ്യമൊക്കയും തീൎപ്പാനായിതാനമസ്കാരം
അഷ്ടാശാപതികളും സപ്തമാരുതന്മാരും
സൃഷ്ടികൎത്താവാംജഗന്നാഥനംദേവന്മാരും
തുഷ്ടരായേകാദശ രുദ്രന്മാരെന്നല്ലന്യ
ശിഷ്ടരുമനുഗ്രഹി ച്ചീടുവാൻവണങ്ങുന്നേൻ

നിമ്മലചിത്തന്മാരായ് വേദപാരഗന്മാരായ്
കമ്മസംസ്കാരത്തിന്നു കാരണഭൂതന്മാരായ്
ധമ്മജ്ഞരായിസ്സാക്ഷാലീശ്വരതുല്യന്മാരായ്
നിമ്മായംബ്രഹ്മദ്ധ്യാന തല്പരന്മാരായുള്ള
ബ്രാഹ്മണശ്രേഷ്ഠന്മാർതൻപാദപങ്കജരജ-
സ്സെന്മനോമുകുരത്തിൻ മാലിന്യംകളയേണം
വ്യാജമില്ലാതുള്ളോരു ഭക്തിയോടൊത്തുനിത്യാ
പൂജനീയന്മാരാകുമവരെ നമിക്കുന്നേൻ
യാതൊരുമഹാത്മാവിൻ കൃതിയെത്തന്നെയിന്നും
മാതൃകയാക്കീടുന്നു ഭാഷയിലെല്ലാവരും
ഭൂതലംനശിപ്പോളം നില്ക്കുമാറുള്ളകീത്തി
യാതൊരുപുരുഷനാൽ സ്ഥാപിതംലോകത്തിങ്കൽ
രഞ്ചിതഗുണാലയനമ്മഹാശയൻസാക്ഷാൽ
തുഞ്ചനാംഗുരുനാഥൻ തന്നെഞാൻ വണങ്ങുന്നേൻ
തുഞ്ചനെപ്പോലെ ലോകശ്ലാഘ്യനായ്വിളങ്ങുന്ന
കുഞ്ചനാംമഹാനെയും സാദരംവണങ്ങുന്നേൻ
അറിവല്പവുമില്ലാ തന്ധനായേവമുള്ളം
പുറവുംതമസ്സാന്നു മരുവീടുന്നോരെന്നിൽ
വളരുംദയാപൂവ മല്പമെന്നാലുമുള്ളിൽ
വെളിവുണ്ടാക്കിവെപ്പാൻ ശ്രമമാന്നോരധിരൻ
ഗുരുകാരുണ്യയുക്തൻ സൽഗുണഗണാലയൻ
വരവൂർശാമുമേനോൻ സവ്വലോകൈകമാന്യൻ
പാരിടത്തിങ്കലൊക്കെശ്ശ്രുതകീർത്തിയെച്ചേത്ത
സാരജ്ഞൻകവികുല സത്തമൻ ശുദ്ധശീലൻ
എന്നുടെഗുരുനാഥൻ തന്നുടെപാദങ്ങളി-
ലിന്നിതാനമസ്കാരം സാഷ്ടാംഗംചെയ്തിടുന്നേൻ
മന്ദനായ്നമസ്കാരം ചെയ്യുന്നശിഷ്യനാക
മെന്നെയൊന്നനുഗ്രഹിക്കേണമേ ഗുരുനാഥ!
ലോകപൂജിതൻ വിപ്രസത്തമൻ ജ്യോതിശ്ശാസ്ത്ര
സാഗരപാരംഗതൻ ശാന്തമാനസൻ ധീമാൻ

എന്നുടെഗുരുനാഥൻ ശ്രീരാമശാസ്ത്രിയെന്നു
മന്നിടത്തിങ്കൽപാരം പേരി[illegible]ന്ന്യാൾ
തന്നുടെകനിവല്പമെന്നിലുണ്ടാകുവാനാ
യിന്നിതാനമസ്കാരം ചെയ്യുന്നേൻ ഭക്തിയോടെ
ശ്രീദേവിമോദിച്ചെല്ലാ നേരവും [illegible]ചെയ്യും
ഖ്യാതിചേർന്നുള്ളസാക്ഷാൽ കോ[illegible]ത്തന്നവീട്ടിൽ
ജാതനാമുത്തമഗുണസഞ്ചയ നി[illegible]
പൂതമാനസൻസർവ്വലോകക്ഷേമ[illegible]
ശങ്കരഭക്തന്മാരിലുത്തമൻ പൂജാപരൻ
ശങ്കരാഹ്വയനെന്നിൽ വാത്സല്യമേറുമച്ഛൻ
പാരിടത്തിങ്കൽനല്ല പേരുനേടിയധന്യൻ
ഭൂരികാരുണ്യയുക്തൻതന്നെ ഞാൻവണങ്ങുന്നേൻ
തന്മകനായിട്ടുന്ന ബാലനാമെനിക്കേറ്റം
നന്മചേരുവാനച്ഛൻ താനനുഗ്രഹിക്കേണം
ഒരുകുട്ടിയെത്തന്നെ ഗർഭത്തിൽപത്തുമാസം
വരെയുംഭരിച്ചേറ്റം നോവോടുംപ്രസവിച്ചു
കുട്ടിയെതനിക്കുതാൻ പോന്നിടുംവരെപ്പോററാൻ .
പെട്ടിടുംകഷ്ടപ്പാടു പെററവൾക്കറിഞ്ഞീടാം
അങ്ങിനെയിരിക്കവെ രണ്ടുകുട്ടികളൊന്നുചേന്നു
തിങ്ങീടുംഗർഭഭാരം ദുസ്സഹംസഹിച്ചയ്യോ
കഷ്ടമാംനോവുംപൂണ്ടു പ്രസവിച്ചെന്നെയേവം
മട്ടിലാക്കുവാനമ്മ പെട്ടപാടാർക്കുചൊല്ലാം
അമ്മയെ പ്രതിദിനമെത്രതാൻ നമസ്കാരം
നിർമ്മലഭക്തിപൂർവ്വം ചെയ്യിലുമിതിൻഫലം.
തെല്ലുമാവുകയില്ലെന്നാകിലുമെന്നമ്മേ ! ഞാ
നെല്ലാനേരവും ഭക്തിപൂർവ്വകം വന്ദിക്കുന്നേൻ
മന്മനഃകായങ്ങളാൽ ഞാനിതാമഹേമ്മഹ
രമ്മയെ നമസ്കാരം ചെയ്യുന്നേൻയഥാവിധി
തന്മകനന്ധനായോനെങ്കിലും കൃപാപൂർവ്വം
തൻമൃദു കരങ്ങളെൻ തലയിൽചേർത്തു നന്നായ്

നന്മചേർന്നീടുംവണ്ണമൊന്നനുഗ്രഹിച്ചീടു
കമ്മേ ! ഞാനതുകൊണ്ടുധന്യനായ് വരുമല്ലോ.
എത്രയോ കുട്ടിയായ് ഞാൻ വാണീടും കാലം മുതൽ
ക്കൾത്തിങ്ങും സഹോദരവാത്സല്യം നിമിത്തമായ്
മലയാളത്തിലുള്ള ചെറുപദ്യങ്ങളോരോ
ന്നലസാതോതിത്തന്നും നല്ലവാക്കുരചെയ്തും
അല്പാല്പം ഭാഷാജ്ഞാനമിങ്ങുളവാക്കിത്തന്ന
സൽപുമാൻസർവ്വലോകസമ്മതൻ സൽകവീന്ദ്രൻ
പുരുമാഹാത്മ്യം ചേരുമിംഗ്ലീഷിൽ ബീഎയെന്ന
വിരുതും ഭാഷതന്നിലൊന്നാംസ്ഥാനവുമാർന്നോൻ
ഗിരിജാദേവിതന്നിൽ സമർപ്പിതചിത്തൻ
പരിചിൽ പരകാര്യതല്പരൻ ശാന്തശീലൻ
എന്നുടെ ജ്യേഷ്ഠനാകുംകുഞ്ഞികൃഷ്ണാഖ്യൻധീമാൻ
തന്നുടെ പാദപത്മം ഞാനിതാവണങ്ങുന്നേൻ
മനസിനിറഞ്ഞോരുവാത്സല്യപൂർവ്വം ശ്രേയ
സ്സനുജനുണ്ടായ് വരാനൊന്നനുഗ്രഹിക്കേണം
ധന്യരായ് വിളങ്ങീടും മററുള്ളജ്യേഷ്ഠന്മാർക്കും
വന്ദനം സവിനയം ചെയ്യുന്നേൻ കനിയുവാൻ
അനസൂയന്മാരായിസ്സ്വാഗ്രനിഷ്ഠന്മാരാം
മനുജന്മാർക്കായിതാ ചെയ്യുന്നേൻ നമസ്കാരം
അറിവില്ലാത്ത മൂലമെന്നുടെകവിതയി
ലൊരുപാടബദ്ധങ്ങളുണ്ടാകുമതുസർവ്വം
കരുണാവശന്മാരാം സത്തുക്കൾ പൊറുത്തെ
ന്നരുളീടേണം നന്മവരുവാനനുഗ്രഹം
ദുർജ്ജനം ദുഷിച്ചീടിൽ പാപശാന്തിക്കുകൊള്ളാ
മിജ്ജനത്തിന്നുലേശം ദുഃഖമില്ലതിനാലേ
തെററുകളൊരുപാട്ടുണ്ടിക്കൃതിതന്നിലെന്നു
കുററമോതുവാൻ വേണ്ടിയെങ്കിലുമൊരുകുറി
ഇപ്പുരാണത്തെനന്നായ് വായിക്കുംജനങ്ങൾക്കു
ള്ളപ്പരിതാപമെല്ലാം തീർത്തിടുംരമാവരൻ

ഇക്കലിദോഷബാധിച്ചാതുരാംജനങ്ങൾക്കു
മുഖ്യമാമൗഷധമെന്ന കല്ക്കിതൻകഥയല്ലൊ
സംസ്കൃതഭാഷാജ്ഞാനമില്ലാത്തജനങ്ങൾക്കു
മിക്കഥാമൃതസാരമാസ്വദിച്ചീടുവാനായ്
കേരളഭാഷാഗാനരീതിയായുരചെയ്വാൻ
പാരമായ്ത്തുടങ്ങുന്നേൻ പാടവമില്ലെന്നാലും
പുസ്തകനിർമ്മാണംകൊണ്ടുണ്ടാകുംശ്രേയോലാഭ
മോർത്തല്ലലേശംപോലു മൃത്യലിപ്സുന്നരിഞാൻ
കല്ക്കിതൻകഥചൊന്നാലാർജ്ജിച്ചമഹാപാപ
മൊക്കെയുംനശിച്ചുപോമെന്നൊന്നുചിന്തിച്ചത്രേ
എന്നുടെകൃതിക്കൊട്ടും ഭംഗിയുണ്ടായിരിക്കി
ല്ലെന്നാലുമിതുസാക്ഷാൽ വിഷ്ണുവിൻകഥയല്ലൊ
മാന്യരായതുചിന്തിച്ചെങ്കിലുംവായിച്ചീടു
മെന്നതുകൊണ്ടുഞാനിന്നോതുവാൻതുടങ്ങുന്നേൻ
പങ്കജാക്ഷികളായിത്തീർന്നിഴാദ്രുപന്മാർക്കു
തൻകടാക്ഷത്താൽവീണ്ടും പൌരുഷംചേർത്ത നാഥ !
കലിനാശന ! ഹരെ ! മ്ലേച്ഛപാഷണ്ഡബൌദ്ധ
കുലമർദ്ദന ! കല്ക്കേ ! ഭഗവൻ ! നമസ്കാരം.

ശുഭമസ്തു.



# ശ്രീ കല്ക്കിപുരാണം.

## ഒന്നാം അദ്ധ്യായം.



നൈമിശാരണ്യത്തിങ്കൽ വാണീടും ശൌനകാദി
മാമുനിപ്രവരന്മാരുത്തമ ഗുണവാന്മാർ
ലോമഹർഷണപുത്രനാകിയ സൂതൻതന്നോ
ടാമോദമുൾക്കൊണ്ടേവ മേകദാ ചോദ്യം ചെയ്താർ
ഒന്നൊഴിയാതെയുള്ള സൽപുരാണങ്ങളേയും
മൂന്നുകാലങ്ങളേയും സർവ്വധർമ്മങ്ങളേയും
നന്നായിദ്ധരിച്ചുള്ള ധന്യനാം ഭവാൻ കനി
ഞ്ഞിന്നിഹ ഞങ്ങൾക്കുള്ള സന്ദേഹം കളയേണം
കലിയെന്നവനാരഖിലേശ്വരൻ വിഷ്ണു
കലിതാനന്ദം ഭുവിലെവിടെജ്ജാതനായി ?
നിത്യധർമ്മത്തെക്കലി യെങ്ങിനെ നശിപ്പിച്ചു ?
വിസ്തരിച്ചിവയെല്ലാ മരുളിച്ചെയ്യണമേ
ഈവണ്ണം മുനിമാർതൻ ഭാഷിതം കേട്ടു സൂതൻ
ദേവദേവനാം വിഷ്ണു ഭഗവാൻതന്നെ നന്നായ്
ചിത്തതാരിങ്കൽ ധ്യാനിച്ചാനന്ദപുളകിത
ഗാത്രനായ് മുനിമാരോടിങ്ങിനെ ചൊല്ലീടിനാൻ
ഇനിമേലുണ്ടാകുന്നോരിക്കഥ കേൾപ്പിൻ നിങ്ങൾ
മുനിസത്തമന്മാരേ ! പാരമത്ഭുതമുണ്ടാം
മുനിയാം നാരദന്റെ ചോദ്യത്താൽ വിധാതാവു
കനിവാർന്നദ്ദേഹത്തിന്നുപദേശിച്ചതത്രെ
ഗുരുതേജസ്വിയാകും വ്യാസമാമുനിയോടാ
യരുളിച്ചെയ്തീടിനാൻ നാരദനതു പിന്നെ
അരുളിച്ചെയ്തു ബാദരായണൻ ബുദ്ധി
പെരുകും ബ്രഹ്മരാത[illegible]നോടായ്

അഭിമന്യുജനായ വിഷ്ണുരാതനോടത്ര
സഭതൻനടുവിൽവെച്ചോതിനാൻശുകമുനി
പതിനെണ്ണായിരത്തിൽകുറയാതുള്ളഭാഗ-
വതധർമ്മങ്ങളെല്ലാമുപദേശിച്ചീടിനാൻ
മന്നവനേഴാംദിനംമൃതനാകയാൽഭൂപൻ
തന്നോടചോദ്യത്തിന്നുള്ളുത്തരശേഷംശുകൻ
പിന്നെമാർക്കണ്ഡേയാദിമുനികൾചോദിക്കയാ-
ലന്നവിടത്തിൽവെച്ചിട്ടൊന്നൊഴിയാതെചൊന്നാൻ
അന്നുഞാൻകേട്ടവണ്ണമക്കഥകേൾക്കുന്നല്ലോ
ധന്യനാംശുകമുനി തന്നോടന്നിയോഗത്താൽ
പുണ്യപൂരുഷൻതന്റെ ഭവിഷ്യച്ചരിത്രങ്ങൾ
വർണ്ണിപ്പതായിട്ടന്നോരിപ്പുരാണത്തെച്ചൊല്ലാം
ഭൂഭാരമെല്ലാംതീർത്തു ഭഗവാൻകൃഷ്ണമൂർത്തി
ശോഭനംനിജപദം പ്രാപിച്ചശേഷംകലി
എങ്ങിനെജാതനായിരുന്നുള്ളവൃത്താന്തത്തെ
മംഗലശീലന്മാരെ ! ശ്രദ്ധകൈക്കൊണ്ടുകേൾപ്പിൻ
പ്രളയത്തിന്നുശേഷം സൃഷ്ടികർത്താവായുള്ള
നളിനാസനൻബ്രഹ്മാ ഘോരവുംമലിനമായ്
വലിതായിരിപ്പോരു പാതകംപൃഷ്ഠത്തിൽനി-
ന്നുളവാക്കിനാനാദ്യം ലോകസൃഷ്ടിക്കുവേണ്ടി
അതിനെത്തന്നെയല്ലോ സർവ്വരുമധർമ്മമെ-
ന്നധുനാചൊല്ലുന്നതും തൽകുലക്രമംനിത്യം
കേൾക്കയുംപറകയും മാനസത്തിങ്കലല്പ-
മോർക്കയുംചെയ്തീടുകിൽ പാപമൊക്കെയുംതീരും
ചൊല്ലെഴുമധർമ്മത്തിൻഭാര്യമിഥ്യയെന്നു
ചൊല്ലുന്നനാമം പൂച്ചക്കണ്ണിയാണവളത്രേ
അത്യന്തതേജസ്വിയായ്കോപിയായ്ദംഭനെന്നു
പുത്രരുമധർമ്മത്തിന്നുണ്ടായിധരിക്കേണം
തന്നോടഭഗിനിയാം മായയിൽദംഭൻലോഭ

…നന്നെന്നൊരുസുതനേയും നികൃതിയെന്നുള്ളോരു
കന്യകയേയുംതീർത്താൻ നികൃതിയ്ക്കുന്നുലോഭൻ
തന്നിൽനിന്നുണ്ടായ്വന്നു ക്രോധനെന്നൊരുമകൻ
ക്രോധന്റെതനയനായ് ഹിംസാഖ്യയാകുംതന്റെ
സോദരിതന്നിലല്ലോ ജാതനായതു കലി
തന്നുടെയിടംകൈകൊണ്ടുപസ്ഥംധരിപ്പോനാ
യെണ്ണതേച്ചഞ്ജനംപോലേറെവപുഃകറുത്തോനായ്
ഘോരവക്ത്രനായ് കാകോദരനായ്ഭയങ്കരാ
കാരനായ്സദാലോലമാകിയ നാവുള്ളോനായ്
പൂതിഗന്ധിയായ് ദ്യൂതം മദ്യവുംകനകവും
പൂതന്നിമൂലമാതമാശ്രയമായുള്ളോനായ്
ഉണ്ടായിവന്നീടിനോരക്കലി ദുരുക്തിയാം
തന്റെസോദരിതന്നിൽ ഭയനാംപുത്രനേയും
മൃത്യുവാംസുതയേയു മുണ്ടാക്കിനിരയമാ
മൃത്യുവിൽഭയനുടെ പുത്രനായുണ്ടായ്വന്നു
നിരയംയാതനാഖ്യസോദരിതന്നിൽപുത്ര
നിരയെജ്ജനിപ്പിച്ചാനൊരുപാതിൻശേഷം
ധരണീതലത്തിങ്കലിത്തരംധർമ്മദ്വേഷ-
പരരായനേകംപേരുണ്ടായികലികുലെ
യാഗമെന്നല്ല വേദാദ്ധ്യയനം ദാനംമുത
ലാകിയസൽകർമ്മങ്ങളവർതാൻനശിപ്പിച്ചാർ
ആധിയുംവ്യാധികളും ജരയുംതളർച്ചയും
ഭീതിശോകാദികളു മാശ്രയമായുള്ളോരായ്
രാജാവാംകലിയുടെ പിന്നാലെനടന്നിട്ടു
യോജിച്ചുലോകനാശം ചെയ്യുവാനവരെല്ലാം
കലിയുംകൂട്ടുകാരും സഞ്ചരിക്കുന്നകാല
മുലകിൻസ്ഥിതിപാരം പ്രാകൃതമായിത്തീർന്നു
കാലവിഭ്രഷ്ടന്മാരായല്പജീവികളായി
സ്ത്രീലോലചിത്തന്മാരായ് ഭവിച്ചു മനുഷ്യന്മാർ
കൈതവാചാരന്മാരും കുത്സിതചേഷ്ടന്മാരും

ഭൎത്താലെ പിതൃദ്വേഷം ചെയ്യുവോരുമുണ്ടായ്‌വന്നു
ദീനരാം സദാ ശൂദ്രസേവകന്മാരും വേദ
ഹീനരുമായിത്തീൎന്ന വിപ്രന്മാരത്രയല്ല
കാൎയ്യമില്ലാത്തതോരോന്നരച്ചുവാദിപ്പോരു
മാൎഗ്ഗമാം ധൎമ്മം വില്ക്കുന്നവരും മൂഢന്മാരും
ആഗമാരസംഘപോലെ വില്ക്കുന്നകൂട്ടരും.
ലോകത്തിലുപവീതധാരികളല്ലാത്തോരും
ക്രൂരതമിറച്ചിയെവില്പോരും ശിശ്നോദര
പൂരകന്മാരുമന്യകാമിനീരതന്മാരും
പാരിടത്തിങ്കൽ വൎണ്ണസങ്കരം ചെയ്യുന്നോരും
പാരമായ്മതിപ്പോരു മൈത്ര്യംമുണ്ടന്മാരും
ദുരിതം ചെയ്യുന്നോരും നാലുകെട്ടില്ലാതുള്ള
പുരയിൽപാൎക്കുന്നോരും ശഠശീലരായോരും
പരമായുസ്സുപാത്താൽ പതിനാറാണ്ടായോരും
കരളിൽസ്യാലൻമാത്രം ബന്ധുവെന്നോൎക്കുന്നോരും
ഇടഞ്ഞുവാഗ്ബാണത്താൽ കലഹിച്ചീടുന്നോരും
കുട്ടരെ വെട്ടുന്നതു ഭോഗിയെന്നോൎക്കുന്നോരും
നിത്യവും സുരാപാനം ചെയ്യുന്നോരുമിറച്ചിതാ-
നുത്തമാഹാരമെന്നായ് ചൊല്ലിവാദിക്കുന്നോരും
ഇങ്ങിനെയുള്ളോരെല്ലാമുണ്ടാകും ലോകത്തിങ്ക
ലെങ്ങുമേ മൎയ്യാദയും ധൎമ്മവുമില്ലാതാകും
മാന്യരുംകലിനരും ധനവാന്മാരും കലി
തന്നുടെകാലത്തിങ്കൽ വ്യാപാരിദ്വിജരെല്ലാ
ഭവനത്തിങ്കൽവാഴ്വാൻ മോഹിക്കും സന്യാസിമാ
രവിവേകികളായിത്തീൎന്നീടും ഗൃഹസ്ഥന്മാർ
നിന്ദിക്കും ഗുരുവിനെ ധൎമ്മമില്ലാതെയുണ്ടെ
ന്നന്യൎക്കുതാന്നിച്ചീടും സജ്ജനദ്വേഷം ചെയ്യും
ശൂദ്രജാതികൾ ദാനംവാങ്ങുവാൻ മോഹിച്ചീടും
ഭേദമായന്യവിത്തം സൂത്രത്തിൽകൈക്കലാക്കും
രണ്ടേപ്പരാണും പെണ്ണും കൂടിയാൽവിവാഹമാം.

യുണ്ടാകും മിത്രതയും ദാനവും ശരാർതന്നിൽ
പ്രതിദാനത്തെച്ചെയ്യില്ലതിനകഴിവോരും
പ്രതികാരേച്ഛയില്ല ദുർബ്ബലന്മാർമാത്രം
അതിയായ്സംസാരിപ്പോൻപണ്ഡിതൻ പേരുകേൾപ്പാൻ
മതിയെന്നോർത്തുമാത്രം ധർമ്മത്തെച്ചെയ്യും ജനം
വളരെപ്പുണ്യമുള്ളോൻ സജ്ജനമായിട്ടുന്നു
ജലവുംദൂരത്തുള്ളതാകുന്നുപുണ്യതീർത്ഥം
പൂണനൂലൊന്നുമാത്രം ബ്രാഹ്മണക്കടയാളം
ചേണററദണ്ഡുമാത്രം സന്ന്യാസചിഹ്നം ലോകെ
കറയുംസസ്യജാലംഭൂമിയിൽ നദികളും
നിറയും ഭൂമിയതിൻകരമാത്രമായ്തീരും
വേശ്യാവൃത്തികളെല്ലാംകയ്ക്കൊള്ളും വധൂജനം
വിശ്വാസപ്രേമമില്ലാതായിട്ടും പതികളിൽ
അന്യഭക്ഷണംചെയ്യാൻ ബ്രാഹ്മണർമോഹിച്ചീട്ടും
ചണ്ഡാലമന്ദിരത്തിൽകൂടിയുംയാഗംചെയ്യും
വൈധവ്യബന്ധം സ്ത്രീകൾക്കുണ്ടാകില്ലൊരിക്കലും
സ്വാതന്ത്ര്യം സ്വീകരിച്ചു സഞ്ചരിച്ചീട്ടുംസദാ
പലമട്ടതുകാലാവർഷിക്കുംമേഘജാല
മുലകിൽ സസ്യങ്ങൾക്കുവിയ്ക്കുവുംകുറഞ്ഞിട്ടും
രാട്ടുകളെല്ലാം പ്രജാഭക്ഷകന്മാരായ്തീരും
നാട്ടുകാർ നികുതികൊണ്ടേററവുംതപിച്ചീട്ടും
ക്ഷുത്തുകൊണ്ടുവശരായ് ഭാര്യയെക്കഴുത്തിലും
പുത്രനെക്കരത്തിലും ധരിച്ചു ദുർഭഗന്മാർ
നാട്ടുകളെല്ലാംവിട്ടു ഘോരമാംമലയിലും
കാടകത്തിലുംപുക്ക കാലത്തെകഴിച്ചീട്ടും
കായകൾ കിഴങ്ങുകൾ മധുമാംസങ്ങളേവ
മായിട്ടുമാഹാരംചെയ്തുപജീവിക്കും ജനം
കലിതന്നൊന്നാംപാദത്തിങ്കലിങ്ങിനെയെല്ലാ
മുലകിൽസംഭവിക്കും വിഷ്ണുവെദ്വേഷിച്ചിട്ടും
ഗോവിന്ദനാമംപോലും ശൂന്യമാംരണ്ടാംപാദെ

ദ്ധ വിദ്യുണ്ടാകാ വസ്തുസങ്കരാ മൃനാംപാദെ
എല്ലാജാതിയുമൊന്നായ് തീൎന്നീടും നാലംകാലി
ലില്ലാതെയാകാം വിഷ്ണുസ്തുതിയുംസൽകമ്മവും
വഞ്ചിതസ്വാധ്യാസ്വാഹാവൌഷൾഡാങ്കാരംധരാ
നഞ്ചാന്മായും മന്ത്രാഹീനരായ് വഴിപിച്ചീടും
ഭക്ഷണമില്ലാഞ്ഞെല്ലാംനിജ്ജരന്മാരതമൊന്നി
ച്ചക്ഷണം ബ്രഹ്മാവിനെശ്ശരണം സമ്പ്രാപിച്ചാർ
ദുഷ്ടന്മാരുടെഭാരം സഹിയാഞ്ഞതിമാത്രം
ക്ലിഷ്ടയായ് പശുത്രൂപാ കണ്ണുനീർ തൂകരഞ്ഞീടും
ഇമ്മഹീദേവിതന്നെ മുന്നിലായ് നടത്തിച്ചു
നിമ്മലാസത്യലോകം സമ്പ്രാപിച്ചമരന്മാർ
സാമാദിവേദഘോഷനാദപൂരിതമായും
ഹോമധൂമങ്ങളാലെ ശ്യാമളപ്രഭമായും
മുനിസേവിതമായും ദക്ഷിണഭാഗത്തിലായ്
കനകത്താമദ്ധ്യേ കത്തീടുംവഹ്നിയോടും
വിലസുംയജ്ഞസ്ഥലോജ്ജ്വലമായുംപുഷ്പ
ഫലപൂരിതോദ്യാനവനരാജികളോടും
നിമ്മലജലപൂണ്ണമാമെഴും പൊയ്കകളിൽ
സമ്മേളിച്ചിടുംഹംസസാരസവിഹഗങ്ങളും
തങ്ങടെശബ്ദംകൊണ്ടു വഴിപോക്കരെയെല്ലാ
മങ്ങോട്ടുവിളിക്കുന്നമട്ടിരിക്കുന്നതായും
മന്ദമായ് വീശുംകാററതിങ്കൽലതകളാൽ
ചെന്നിടുംപാന്ഥന്മാരെ നതിചെയ്യുന്നതായും
ഇവണ്ണമെല്ലാം പരമാഹ്ലാദപ്രദമായ
പാവനംസത്യലോകം ഖിന്നരാമമരന്മാർ
ഭൂദേവിയോടുകൂടി തങ്ങടെദുഃഖോദന്തം
സാദരമുണത്തിപ്പാൻ പ്രാപിച്ചീടിനശേഷം
സത്യലോകത്തിൽ സഭാമദ്ധ്യത്തിൽപീഠസ്ഥനായ്
നിത്യനായ് സനകാദിസിദ്ധരാൽസേവ്യനായി

ഉത്തമന്മാരായിട്ടാം മാമുനിമാൎക്ക വേദ
മത്യൎത്ഥമുപദേശം ചെയ്തുകൊണ്ടനാമയം.
വൎത്തിക്കും വിരിഞ്ചനാം ത്രൈലോക്യതാതൻതന്നെ
ഭക്തിപൂൎവ്വകമവർ സാഷ്ടാംഗം നമിച്ചിതു.
ഉല്പലവിലോചനൻ തന്നനുഗ്രഹംമൂല
മിപ്പുരാണത്തിലൊന്നാമദ്ധ്യായമേവം ചൊന്നേൻ

ഇതിശ്രീകല്ക്കിപുരാണേ അനുഭാഗവതേ ഭവിഷ്യ
പ്രഥമഭാഗേ കലിവിവരണം നാമ പ്രഥമോദ്ധ്യായഃ.



## രണ്ടാം അദ്ധ്യായം.

പിന്നെയും വിഷ്ണുവിൻ പാദാംബുജങ്ങളി
ലനന്യനയമുള്ള ഭക്തിയോടും തദാ
ധന്യനാം സൂതൻ മുനീശ്വരന്മാരോടു
ചൊന്നാൻ മഹാവിഷ്ണുതന്റെ കഥാമൃതം
കേൾപ്പിൻ മുനികളെ ! താമരത്താർമകൻ
കല്ക്കികാരണം ദേവകളൊക്കയും
ഉൾപ്പരിതാപം ചുരുക്കി സ്സവിനയം
തൽപുരോഭാഗേ തൊഴുതിരുന്നീടിനാർ
ധൎമ്മത്തിനും പരാഭൂമിക്കുമെ പത്ത
ദുൎമ്മദനാകും കലിതൻ പ്രവൃത്തിയാൽ
നിൎമ്മായമിപ്പോഴും ഭവിച്ചിരിക്കുന്നിതു
ശൎമ്മാവലത്തുവാനേത്തുകൊള്ളേണമെ.
ആരും ഭയാനൊഴിഞ്ഞില്ലാ ഗതിയെന്നു
നേരെ സുരന്മാരുര ചെയ്തു കേൾക്കയാൽ
കാരുണ്യപൂൎവ്വകം നിൎജ്ജരന്മാരെയും
ഗോരൂപമാൎന്നുകരഞ്ഞു വിവശയായ്
മുന്നിൽനിന്നീടുന്ന ഭൂമിയേയും പാൎത്തു
[illegible], പിതാമഹൻ

പുണ്ഡരീകനേത്രനാം വിഷ്ണുനാരായണൻ
സൽകൃപാവാരിധിതന്നോടിതൊക്കെയും
ചെന്നുണർത്തിച്ചു നിവൃത്തിയുണ്ടാക്കുവ
നിന്ദ്രാദികളെ ! വിഷാദം കളയുവിൻ
എന്നരുൾചെയ്തു വിരിഞ്ചൻസുരഗണ
മൊന്നിച്ചു ഗോലോകമുൾപ്പുക്കനന്തരം
സ്തോത്രങ്ങൾകൊണ്ടു മുകുന്ദനെത്തൽക്ഷണം
പ്രത്യക്ഷനാക്കിനാനംബുജസംഭവൻ
വൃന്ദാരകന്മാർക്കിയന്നുള്ളസങ്കട
മൊന്നൊഴിയാതെകണ്ടെല്ലാം സവിനയം
ഇന്ദിരാനാഥനാം നാരായണസ്വാമി
തന്നോടുടനന്നായുണർത്തിച്ചിതു തദാ
നന്തരമംബുജലോചനൻ ബ്രഹ്മാവു
തന്നോടരുൾചെയ്തിതിത്തരം സസ്മിതം.
( ഷ്ണുവാം ഞാനിനിശ്ശംഭളഗ്രാമത്തിൽ
വിഷ്ണുയശസ്സെന്നഭൂസുരൻതന്നുടെ
പുത്രനായ് തൽപത്നിയാകും സുമതിയി
ലെത്രയും വേഗാലവതരിച്ചീടുവൻ
ജാതരാം മൂന്നുപേർ ഭ്രാതാക്കളുംമമ
ജാതരോഷം ഞാൻ കലിക്ഷയം ചെയ്യുവൻ
ദേവകളംശേനജാതരായീടണ
മേവരുംമത്സഹായാർത്ഥമവനിയിൽ
കല്യനായിട്ടും ബൃഹദ്രഥാഖ്യൻധരാ
വല്ലഭൻതന്നുടെ ദാരങ്ങളായെഴും
മല്ലാക്ഷികൌമുദിതന്നുടെഗർഭത്തി
ലുല്ലാസമുൾക്കലെന്നിന്ദിരാദേവിയും
ചെന്നുടൻജാതയാം സിംഹളരാജ്യത്തി
ലന്നിവൾക്കാഖ്യയും പത്മയെന്നായ്വരും
തങ്ങൾതങ്ങൾക്കെഴുമംശങ്ങളെക്കൊണ്ടു
നിങ്ങൾജനിപ്പാനൊരുങ്ങുവിൻഭൂതലെ

പാപികളെക്കൊന്നു രാജാസനങ്ങളിൽ
സ്ഥാപിക്കുവൻ മരുദേവാപികളെന്നാൻ
പിന്നെക്കലിയായസപ്പത്തെവെന്നുടൻ
നന്നായ്കൃതയുഗം സ്ഥാപിച്ചുധർമ്മങ്ങളും
മുന്നെക്കണക്കെ പ്രതിഷ്ഠിച്ചുതിന്നാലോരോ
മെന്നാലയത്തിന്നുപോരുമറികെടോ
ദേവദേവൻ കൃപാസാഗരൻമാധവ
നേവമരുൾചെയ്തു തത്രമറഞ്ഞിതു
പിന്നെയുംനാഥനെക്കുമ്പിട്ടുദേവക
ളൊന്നിച്ചു ധന്യരുമേററം കൃതാത്ഥനായ്
സത്യലോകംപുക്കിരുന്നാൻ; ത്രിദശരു
മത്യന്തമോദാ സുരാലയംപുകിനാർ
ജന്മനാശാദികളില്ലാത്ത ചിൽപര
ബ്രഹ്മസ്വരൂപൻ നിജപ്രഭാവത്തിനാൽ
ബ്രഹ്മഷിവര്യരേ! ശംഭളഗ്രാമത്തിൻ
ജന്മമെടുക്കുവാനായ്മുതിന്നിടിനാൻ
സൃഷ്ടാദികളാംഗ്രഹങ്ങളശ്വിന്യാദി
താരങ്ങളുംമേഷാദിരാശികളെന്നിവ
പാരംശുഭമായിനില്ക്കും മുഹൂൎത്തത്തിൽ
നാരായണസ്വാമിതന്റെ ജനകാത്തമൻ
വിഷ്ണുയശസ്സെന്നഭൂസുരൻതന്നിൽനി
ന്നഷ്ണേതരാംശുമുഖിയാം സുമതിയും
വൈഷ്ണവമായുള്ളഗർഭം ധരിച്ചിതു
വിഷ്ണുപ്രസാദലേശത്തിനാലെ തദാ
ലോകേശനാം വിഷ്ണുഗർഭസ്ഥനായവാ
റാകെപ്രസന്നമായ് വന്നിതുദിക്കുകൾ
സാഗരപംക്തിയും സ്ഥാവരജംഗമ
ലോകങ്ങളും നദീജാലങ്ങളും ഭൃശം
ശൈലങ്ങളും ദേവഗന്ധൎവ്വമാനുഷ
ജാലങ്ങളും മുനിമാരും തെളിഞ്ഞിതു

സാനന്ദചിത്തനായ് തീൎന്നിതന്നേരത്തു
നാനാപ്രകാരേണ സൎവ്വസത്വങ്ങളും
ഋത്തംതുടങ്ങിപിതൃക്കൾസന്തോഷിച്ചു
കീൎത്തനംചെയ്തുതുടങ്ങിനാർ ദേവകൾ
ഘോഷിച്ചുവാദ്യങ്ങൾ ഗന്ധൎവ്വവീരരും
തോഷിച്ചുദേവാംഗനമാരുമാടിനാർ
ജാതമോദം സൎവ്വലോകരും വിഷ്ണുതാൻ
ജാതനാമെന്നോൎത്തുഘോഷിച്ചുനില്ക്കവേ
ധാതാവുമുന്നമപേക്ഷിക്കകാരണം
ഭൂതലേമാധവൻ ഭൂഭാരനാശകൻ
മാധവമാസേ വെളുത്തപക്ഷത്തിലെ
ദ്വാദശിനാളിലവതരിച്ചീടിനാൻ
ജാതനായീടിനവിഷ്ണുവാംപുത്രനെ
താതമാതാക്കളും കണ്ടുമോദിച്ചിതു
തുഷ്ടിയെക്കൈക്കൊണ്ടുപമാതൃഭാവംമഹാ
ഷഷ്ഠിയാംദേവിപരിഗ്രഹിച്ചാൾ തദാ
കട്ടിയാം വിഷ്ണുവിൻനാഭിക്കൊടിമുറി-
ച്ചിട്ടതന്നംബികയാകുംഭഗവതി
മന്ദാകിനീദേവിയത്രേകളിപ്പിച്ചു-
തെന്നല്ലസാവിത്രിതോൎത്തിക്കൊടുത്തിതു
നന്നായ്മുലപ്പാലമൃതിനതുല്യമാ
യന്നു വസുന്ധരാദേവിനൽകീടിനാൾ
ഭോഗമെന്ന്യേസപ്തമാതൃക്കളാണന്ന്
മംഗളവാക്യകളോരോന്നുചൊന്നതും
ദേവൻജനിച്ചതറിഞ്ഞുവിരിഞ്ചനും
സേവകൻവായുവിനോടരുൾചെയ്തിതു
പോയ്വരേണംഭവാൻവിഷ്ണുജനിച്ചോരു
പാവനസൂതികാഗാരത്തിലിക്ഷണം
ദേവകൾക്കുംപരംദുൎല്ലഭംവിഷ്ണുത-

ന്നിവപുസ്സോത്താൽചതുൎബ്ബാഹുസംയുതാ
തിരെത്യജിച്ചോരുമാനുഷക്കുട്ടിയായ്
തീരുവാൻനാഥനോടത്ര ചൊല്ലീടുനീ
സാരസസംഭവനിത്ഥംകഥിച്ചോരു
നേരം സമീരണൻപാരംസുഗന്ധിയായ്
മന്ദം സുശീതനായ്ചെന്നുവിധാതാവു
ചൊന്നതശേഷംമുകുന്ദനോടോതിനാൻ
അക്ഷണംബ്രഹ്മാജ്ഞയെക്കൈക്കൊണ്ടുപുണ്ഡരീ-
കേക്ഷണൻ രണ്ടുകയ്യോടുംവിളങ്ങിനാൻ
തൽപിതാക്കന്മാരതുകണ്ടനേരത്തി
ലല്പേതരാത്ഭുതചിത്തരായ്തീൎന്നിതു
ചിൽപുമാൻതന്നുടെ മായയിതായവർ-
ക്കൽപ്പംവിലിന്ദ്രജാലംപോലെയായിതു
ശംഭളഗ്രാമത്തിലന്നതൊട്ടുവരും
സംഭൃതാനന്ദം സുഖിച്ചുവാണീടിനാർ
നല്ലനല്ലാചാരമല്ലാതൊരുത്തൎക്കു
മില്ലാതെയായിതു ചൊല്ലാന്നൊരപ്പുരെ
ഒന്നുകൊണ്ടുമൊരുദുഃഖവുംപാപവു
മന്നു മുതൽക്കവൎക്കില്ലാതെയായിതു
ദേവദേവൻതാൻ ജനിച്ചതുകാരണം
ദേവകളുത്സവംഘോഷിച്ചിതു ദിവി.
ചൊല്ലുവാനാവതല്ലാത്തുള്ളൊരാനന്ദ
മെല്ലാജഗത്തിനുമുണ്ടായിതു തദാ
അന്യോന്യശത്രുത്വമുള്ളോരുജന്തുക്ക
ളൊന്നിച്ചിണങ്ങിക്കളിച്ചു തുടങ്ങിനാർ
വൃക്ഷങ്ങളൊക്കെയുംനന്നായ്ഫലിച്ചിതു
പക്ഷിമൃഗാദിയു മേററംതെളിഞ്ഞിതു
മൂന്നുലോകത്തിനുമൂന്നാകുമീശ്വരൻ
വൃന്ദാരകാരാതിനാശനൻകേശവൻ
നന്ദനനായിജ്ജനിക്കയാലേററവും

ധന്യയായ്‌വന്നാൾ സുമതിയാമമ്മയും
കല്യാണമൂൎത്തിയാംതാതനോടെപുത്രൻ
കല്യാണസിദ്ധിക്കനേകം പശുക്കളെ
നല്ലവിപ്രൎക്കുസുവൎണ്ണാദിസംയുത
മുല്ലാസമുൾക്കൊണ്ടുതാതനേകീടിനാൻ
വേദങ്ങൾമൂന്നുമുറയ്ക്കു ധരിച്ചുള്ള
ഭൂദേവസത്തമന്മാരോടുകൂടവെ
താതനുംവേണ്ടുന്നവട്ടങ്ങൾകൂട്ടിനാൻ
ജാതനാംപുത്രനുപേർവിളിച്ചീടുവാൻ
ഭാഗ്യവരാമനാം വ്യാസനുംദ്രൗണിയും
യോഗ്യനായിട്ടാകൃപരും യതികളായ്
വന്നീടിനാരന്നു മാനുഷപ്പെത്താലായ്
ദിവ്യന്മാരുവിഷ്ണുവെക്കാണ്മവാൻശോഭളെ
സൂൎയ്യസങ്കാശരായ്ശോഭിക്കുമന്നാലു
പേരെയുംകണ്ടതിഭക്ത്യാസമന്വിതാ
ശൂരണൻരോമാഞ്ചിതാംഗനായീശ്വര-
ന്മാരാമവരെക്രമേണപൂജിച്ചിതു
മാന്യരാമായവർ പൂജയെക്കൈക്കൊണ്ടു
ധന്യാസനങ്ങളിൽ സന്തോഷപൂൎവ്വകം
ചെന്നിരുന്നദ്വിജൻ തങ്കയ്യിലുണ്ണിയായ്
മിന്നിത്തിളങ്ങുന്ന വിഷ്ണുവെക്കണ്ടിതു
മൎത്ത്യവപുഷാപൂണ്ടോരോമനക്കുട്ടിയായ്
വൎത്തിക്കുമീശ്വരൻതന്നെ വണങ്ങിനാർ
കല്ക്കനാശാൎത്ഥം വിരിഞ്ചനാൎത്ഥിക്കയാ
ലിക്കാലമംബുജനാഭൻ ധരണിയിൽ
ഇക്കണ്ടകോമളാകാരംധരിച്ചിതെ-
ന്നുൾക്കമലത്തിലദ്ദിവ്യരോൎത്തക്ഷണം
കല്ക്കിയെന്നുള്ളൊരുനാമമക്കുട്ടിക്കു
മുഖ്യതപോധനന്മാരവരിട്ടിതു.
തജ്ജാതകൎമ്മാദിസൎവ്വകൎമ്മങ്ങളെ

മുദംജാതകൌതുകം ചെയ്തുപോയാരവർ
നല്ലാർമണിയാം സുമതിയാമമ്മയാൽ
സംലാളിതനായ കംസാരിമാധവൻ
തെല്ലുകാലംകൊണ്ടു ശുക്ലപക്ഷത്തിലെ
നല്ലോരുചന്ദ്രനെപ്പോലെവളൎന്നിതു
ഖിജ്ഞരായ് കല്ക്കിതന്നംശത്തിനാൽകവി
പ്രാജ്ഞസുമന്ത്രാഖ്യരായുള്ള മൂന്നുപേർ
കല്ക്കിതന്നഗ്രജന്മാരായ്പിറന്നവ-
രുൾക്കരുത്തുള്ളവർ ധൎമ്മജ്ഞരേററവും
പ്രീതിയേറുന്നോർ പിതാക്കളിൽ നിൎമ്മല
ചേതസ്സുകൾ ഗുരുദേവഭക്തോത്തമർ
ഗാൎഗ്യഭൎഗ്യവിശാലാദികളായ് പരം
യോഗ്യരാംസ്നേഹിതന്മാരോടുകൂടവെ
ചൊല്ലെഴുന്നോരുവിശാഖയൂപാവനി
വല്ലഭൻതന്നുടെരക്ഷയിൽപാൎത്തിതു
ബ്രാഹ്മണവൎഗ്ഗപ്രധാനികളൊക്കെയും
ബ്രഹ്മസ്വരൂപനാംകല്ക്കിയെക്കാൺകയാൽ
മാനസതാപങ്ങളെല്ലാമകററിയ-
ത്യാനന്ദപൂരിതചിത്തരായീടിനാർ.
ധന്യനായ്സൎവ്വഗുണാഢ്യനായീടിന
നന്ദനനാകിയ കല്ക്കിയോടേകദാ
മന്ദഹാസംചെയ്തു വിഷ്ണുയശസ്സെന്ന
തന്നുടെതാതനിവണ്ണമോതീടിനാൻ
നന്ദന ! നിന്നുടെപൂണുനൂൽക്കല്യാണ
മിന്നിഹനന്നായ് നടത്തുന്നതുണ്ടുഞാൻ
ഓതിത്തരാമിനിസ്സാവിത്രിയെസ്സൎവ്വ
വേദങ്ങളും ഭവാൻനന്നായ് പഠിക്കണം
ഇത്തരംതാതന്റെഭാഷിതം കേൾക്കയാ
ലുത്തമനാകിയ കല്ക്കിചോദിച്ചിതു
വേദമെന്നാലെന്തു സാവിത്രിയെന്നതെ-

ന്തോരുസൂത്രത്തിനാൽബ്രാഹ്മണജാതികൾ
സംസ്കരിക്കപ്പെട്ടുപോരുന്നതെന്നുള്ള
ത്തുൾക്കാമ്പുണർന്നാചരന്നോതിത്തരേണമേ
ഈവണ്ണമാത്മജൻ ചോദിച്ചതുകേട്ടു
പാവനശീലനാം താതനോരീടിനാൻ
വേദങ്ങളായതു വിഷ്ണുവിൻവാക്കുകൾ
വേദമാതാവെന്നറിക സാവിത്രിയെ
സൂത്രം ത്രിഗുണസ്വരൂപം ദ്വിജാതിയ-
സ്സൂത്രത്തിനാലെ വിദിതരാകുന്നിതു
പത്തുകർമ്മങ്ങളെച്ചെയ്യുള്ളോരാഗമ
വിത്തുകളൊക്കെയും ബ്രാഹ്മണരാക്കുന്നീ
ഇക്കണ്ടലോകങ്ങൾ മൂന്നിനും പുഷ്ടിയെ
ചേർക്കുന്നവേദമവരിലാകുന്നിതു.
യാഗം, തപം, ദാന, മുത്തമസ്വാദ്ധ്യായ
മാഗമപാഠങ്ങളിന്ദ്രിയനിഗ്രഹം
ഇത്യാദിവേദോക്തകർമ്മങ്ങൾചെയ്യുതി
ഭക്ത്യാമുകുന്ദനെത്തൃപ്തനാക്കുന്നിതു
എന്നതുമൂലം ധരാസുരന്മാരോടു
മൊന്നൊഴിയാതുള്ളബന്ധുജനത്തോടും
നിന്നുടെ നല്ലോരുപനയനക്രിയ
നന്ദന ! ചെയ്യുൻശുഭമുഹൂർത്തത്തിൽ ഞാൻ
ഇങ്ങിനെ താതൻ പറഞ്ഞതുകേട്ടോരു
മംഗലരൂപനാം കല്ക്കിചോദിച്ചിതു
ഓർത്തണമെന്നോടുപത്തുസംസ്കാരങ്ങ-
ളേതൊക്കെയാകുന്നു ഭൂസുരക്കെന്നതും
ഇത്തരം പുത്രൻറ ചോദ്യം ശ്രവിച്ചവ-
നുത്തരം സത്വരം താതനോതിടിനാൻ
നിർമ്മലബ്രാഹ്മണൻതന്നുടെപുത്രനായ്
ബ്രാഹ്മണസ്ത്രീഗർഭജാതനായുള്ളവൻ

6 *

ക്കൊക്കെ ഗർഭാധാനമാദിയാകുംപത്തു
സംസ്കാരമൊക്കവനായിപ്പിക്കണം
സന്ധ്യാത്രയങ്ങളിൽഗായത്രിയെന്നെല്ലു
മന്ത്രമായംവിനാ ഭക്ത്യാജപിക്കണം
പ്രത്യഹംപൂജയും ചെയ്തുതപസ്വിയായ്
സത്യവാക്കായ്സദാധീരനാകുന്നവൻ
ഘോരമായുള്ളൊരുസംസാരസാഗരം
സ്വൈരംകടന്നീടുമില്ലൊരുസംശയം
ചിത്തേ മഹാവിഷ്ണുപൂജാക്രമംധരി-
ച്ചുത്തമബ്രാഹ്മണനായീടുമമ്മഹാൻ
സച്ചിദാനന്ദസ്വരൂപിയായ്ത്തീരുന്നു
നിശ്ചയം നന്ദനാ ! നീധരിച്ചീടുക.
ഏവം പിതാവിന്റെ ഭാഷിതംകേട്ടൊരു
ദേവദേവൻ കല്ക്കി ചോദിച്ചിതിങ്ങിനെ
മൂന്നുലോകത്തിലുംസാധിതകാമനായ്
തന്നുടെമംഗലാചാരത്തിനാൽഭൃശം
ഇന്ദിരാനായകൻസന്തുഷ്ടനായുള്ള
ധന്യനാംബ്രാഹ്മണനെങ്ങു ? ചൊല്ലേണമെ
തന്മകൻതന്നുടെചോദ്യമേവംകേട്ടു
നിർമ്മലൻതാതനുമേവമോതീടിനാൻ
ബ്രാഹ്മണദ്വേഷിയായ് ശക്തനായ്മൂർഖനായ്
ധർമ്മവിദ്ധ്വംസകനാകുംകലിയുടെ
ക്രൂരപ്രവൃത്തിയാൽദ്വീപാന്തരങ്ങളിൽ
സ്വൈരമധർമ്മിഷ്ഠർപുക്കുവാഴുന്നിതു.
അല്പമാത്രം തപസ്സുള്ളൊരുവിപ്രരു-
ണ്ടിപ്പാരിലിക്കലികാലത്തിലായവർ
പാരമധർമ്മികൾശിശ്നോദരപരി
പൂരകന്മാർ നിജധർമ്മംവെടിഞ്ഞവർ
പാപസാരന്മാർദുരാചാരർനിസ്പൃജർ
കോപകാമാദികൾകൊണ്ടുഭയേകര

ഭ്രഷ്ടകരായുള്ളനാമിച്ചവംശാമുടിപ്പവർ
ശ്രീകാന്തനിൽഭക്തിതെല്ലുമില്ലാത്തവർ
അന്യന്റെ ഭക്ഷണം ചെയ്തുജീവിപ്പവർ
മാന്യരെന്നാത്മാഭിമാനംനടിപ്പവർ
വേണ്ടുന്നകാലത്തു ഗായത്രിയെശ്രദ്ധ
പൂണ്ടുജപിക്കാതെ മൂഢരായ്പ്പാഴവർ.
കാലപ്രബോധികളല്ലാതെയുള്ളവർ
ലീലാപരന്മാർ പരദാരലോലുപർ
തന്നെരക്ഷിക്കവാൻ ശക്തരല്ലാഞ്ഞതി
ഖിന്നരായ് ശൂദ്രരെച്ചെന്നുഭജിപ്പവർ
ഇങ്ങിനെയുള്ളോരുവിപ്രരല്ലാതെ ക-
ണ്ടെങ്ങുമില്ലികലികാലത്തിലോകമിതീ
അപ്രമേയപ്രഭനാകിയകല്കിയു-
മിപ്രകാരം നിജതാതന്റെ ഭാഷിതം
സപ്രമോദം കേട്ടനേരംകലികുലം
ക്ഷിപ്രം മുടിക്കുവാനുള്ളിലോർത്തിടിനാൻ.
തന്നുടെ താതനും ബന്ധുജനങ്ങളു-
മൊന്നിച്ചു പൂണുൽക്കല്യാണമാദരാൽ
ഘോഷിച്ചുചെയ്യൊരുശേഷം ഗുരുകല
വാസം തുടങ്ങിനാൻ സാധുസംരക്ഷകൻ
അദ്ധ്യായമദ്ദ്യഞാൻ രണ്ടുചൊല്ലീടിനേ-
നിത്ഥം രമാവരൻ തൻപ്രസാദത്തിനാൽ

ഇതി ശ്രീ കല്കിപുരാണെ അനുഭാഗവതെ ഭവിഷ്യെ
ഭാഷാഗാനെ കല്കിജന്മോപനയനംനാമ ദ്വിതീയോദ്ധ്യായഃ.

---

## മൂന്നാം അദ്ധ്യായം.

പിന്നെയുംമുനിമാരോടംബുജനാഭൻതന്നി-
ലുന്നീട്ടഭക്തിപൂർവ്വം സൂതനുമുരചെയ്യാൻ
മഹേന്ദ്രമശൈലത്തിങ്കൽ താപസനായിവ

മാഹാത്മ്യമേറീടുന്ന ഭാർഗ്ഗവരാമൻപ്രഭു
മോഹമുൾക്കൊണ്ടു വിദ്യാഭ്യാസാർത്ഥം ഗുരുവര
ഗേഹവാസത്തിനായിപ്പോകുന്ന കല്ക്കിതന്നെ
കണ്ടനേരത്തു തന്റെ പർണ്ണശാലയ്ക്കു കൂട്ടി-
ക്കൊണ്ടുപോയരുൾചെയ്താനിങ്ങിനെ മധുരമായ്
എന്നെ നീ ദ്വിജാത്മജ ! ഗുരുവായ് വരിച്ചാലും
നിന്നെ ഞാൻ പഠിപ്പിക്കാം വേണ്ടതു സകലവും
ധന്യനാം ജമദഗ്നിതന്നുടെ പുത്രൻ ഭൃഗു
തന്നുടെ വംശത്തിങ്കലുള്ളനാൻ മഹാപ്രഭു
വേദങ്ങൾ വേദാംഗങ്ങളെന്നല്ലപിന്നെ ധനു-
ർവ്വേദവുമറിയുന്നോനെന്നെന്നറികനീ.
ക്ഷത്രിയവംശം മൂന്നാവേഴൊടെ നശിപ്പിച്ചു
ധാത്രിയെ ബ്രാഹ്മണർക്കു ദക്ഷിണ ചെയ്തശേഷം
വന്ദ്യമായിരിപ്പോരു മാഹേന്ദ്രപർവ്വതത്തിൽ
വന്നു ഞാൻ തപസ്സോടുമിവിടെ വസിക്കുന്നു.
അത്രനീ പഠിച്ചാലും നിന്നുടെ വേദം പിന്നെ
ശാസ്ത്രമുത്തമം മററുള്ളതുമിങ്ങഭ്യസിക്കാം
ഇത്തരം ഭൃഗുപതിതന്നുടെയരുളപ്പാ-
ടുത്തമൻ കല്ക്കി കേട്ടു രോമാഞ്ചിതാംഗത്തോടും
ഗുരുവിൻ പുരോഭുവി സാഷ്ടാംഗപ്രണാമം ചെ-
യ്തുരുമോദേന വേദാദ്ധ്യയനം തുടങ്ങിനാൻ
ചേലെഴുന്നോരു കലാവിദ്യകളറുപത്തി-
നാലുമംഗങ്ങളോടുംകൂടവേ പഠിച്ചിതു
എന്നല്ല ധനുർവ്വേദാമുതലായവയെല്ലാ-
മൊന്നൊഴിയാതെ രാമൻതന്നിൽനിന്നഭ്യസിച്ചാൻ
തദനന്തരം കല്ക്കി ഗുരുവാം രാമൻതന്റെ
പദതാർ വന്ദിച്ചേവം സാദരമുണർത്തിച്ചാൻ
സർവ്വസിദ്ധിയുമെനിക്കിതിനാലുണ്ടായ്വരും
സർവ്വജ്ഞനാകും ഭവാനേതിനാൽ സന്തോഷിക്കും
അങ്ങി[illegible]ളവസ്തു ദക്ഷിണ ചെയ്വാൻ മോഹ

ർങ്ങളെസ്സൂത്തെന്നരുളിച്ചെയ്യേണമെ
ഇങ്ങിനെസവിനയം കല്ക്കിതാൻ ചോദിക്കയാൽ.
മംഗലാത്മാവാം രാമനനന്തരമരുൾചെയ്താൻ
അഖിലാശ്രയനെങ്ങും പരിപൂർണ്ണനായുള്ള
ഭഗവാൻമഹാവിഷ്ണു കലിതൻനാശത്തിനായ്
അംഭോജോത്ഭവനെന്നാൽ പ്രാർത്ഥിക്കപ്പെട്ടലമിപ്പോൾ
ശംഭളഗ്രാമത്തിങ്കൽ ജാതനായി ഭവാൻ
എന്നോടു വിദ്യയേയും ശിവനോടസ്ത്രത്തെയു-
മെന്നല്ല വേദരൂപമാകിയ ശുകത്തേയും
അർത്ഥിച്ചു വാങ്ങിപ്പിന്നെ സ്സിംഹളരാജ്യത്തിങ്കൽ
വന്നിട്ടു ഭവാൻ പ്രിയയാം കായപത്മയേയും
സന്തോഷം ! പരിഗ്രഹിച്ചു വനിതെ ലസൽ
ധർമ്മങ്ങളെയും ഭവാൻ ശരിയായ്സ്ഥാപിക്കേണം
കലിതൻപ്രിയന്മാരായ് ധർമ്മഹീനരാം ഭൂപ
കലജാതന്മാരേയും ബൌദ്ധജാതികളേയും
ശുകവെന്നശിപ്പിച്ചു ദേവാപിമരുക്കളെ
ലോകത്തിൽ സ്ഥാപിക്കേണം ശോകമെന്നിയെ ഭവാൻ
ഇത്തരം സാധുകൃത്യം ചെയ്തുതാനു മമ
ചിത്തമോദത്തെച്ചേർക്ക ദക്ഷിണ ധരിക്കനീ
നിർമ്മല യാഗം, ദാനം, നൽതപസ്സുവ്രതമോരോ
കർമ്മങ്ങൾനിർവിഘ്നമായ് ചെയ്യുമാറാക്കീടേണം.
അങ്ങളിച്ചെയ്ത വാക്യമിങ്ങിനെക്കേട്ടു കല്ക്കി
ഗുരുവാം രാമൻതന്നെ സ്സാഷ്ടാംഗം നമിച്ചുടൻ
കരുണാസമുദ്രമായ് വില്വോദകാഖ്യക്ഷേത്ര
മരുവും മഹേശന്റെ നികടം പ്രാപിച്ചിതു.
ആശു സന്തുഷ്ടനാശോകപ്രദനശോകമാ
മാശുഗാശനവൈരി നാശകൻ ശർവ്വൻ ശാന്തൻ
മധികം സന്തുഷ്ടനായ് വരുവാൻ ഭക്തിപൂർവ്വം
വിധിപാലനന്തരമിത്തരം സ്തുതി ചെയ്താൻ

ഗിരിജാപതേ ! ശംഭോ ! വിശ്വനായക ! ദീന
ശരണ്യ ! ഭൂതാവാസ ! വാസുകികണ്ഠഭൂഷ !
പരമാനന്ദമൂർത്തെ ! ത്ര്യംബക ! പുരാതന
പുരുഷ ! പഞ്ചവക്ത്ര ! ഭഗവൻ ! നമസ്കാരം.
അംഗജൻതന്നെക്കൊന്നയോഗേശ ! ദേവഗംഗാ-
സംഗത്താലാർദ്രശീർഷ ! ഭഗവൻ ! ജടാധര !
ബാലശീതാംശുപ്രഭോലദേശ ! ദേഹ ! മഹാ
കാളവിഗ്രഹ ! ഭവാൻതന്നെ ഞാൻ വണങ്ങുന്നേൻ.
നിത്യംശ്മശാനത്തിൽ ഭൂതവേതാളവർഗ്ഗ
മൊത്തുതാണ്ഡവംചെയ്യും ഭഗവൻ ! നമസ്കാരം.
ഖട്വാംഗശൂലാദിനാനാ ശസ്ത്രങ്ങൾപൂണ്ടുലോക
നിഗ്രഹകരങ്ങളാകിയ കൈകളോടാ
വിലസും മഹാദേവ ! രോഷംകൊണ്ടുലോകത്തിൻ
വിലയം ചെയ്കനാഥ ! സന്തതം നമസ്കാരം.
ഭൂതങ്ങൾക്കെല്ലാമാദിയാകിയ വിഭോ ! പഞ്ച
ഭൂതങ്ങൾകൊണ്ടു സൃഷ്ടിച്ചീടുവാനിച്ഛയോടാ
തന്മാത്രസ്വരൂപനായ് ലോകങ്ങളെല്ലാം കാല
കർമ്മസ്വഭാവഭേദാൽ സൃഷ്ടിച്ചു ജീവരാവാ
കെക്കൊണ്ടു നിത്യബ്രഹ്മാനന്ദത്തിൽ വർത്തിച്ചീടാ
ചിൽക്കാതലാകുമങ്ങയ്ക്കായിതാ നമസ്കാരം.
ശർവ്വാ ഭവാൻതന്നെ ലോകരക്ഷയ്ക്കുവേണ്ടി
സർവ്വദേവാത്മാവായ ജിഷ്ണുവാം വിഷ്ണുവായി
ധർമ്മസേതുക്കളായ സജ്ജനങ്ങളെയെല്ലാം
നിർമ്മായം രക്ഷിക്കുന്ന ഭഗവൻ ! നമസ്കാരം.
ഗുണരൂപനാം ഭവാൻ ബ്രഹ്മവിഷ്ണ്വാദിഭേദ
മണയുന്നതു ശബ്ദംകൊണ്ടു മാത്രമാണല്ലോ.
അങ്ങിനെയുള്ള സാക്ഷാൽ ചിൽ പരബ്രഹ്മമൂർത്തെ !
തിങ്ങിനഭക്തിയോടുമങ്ങയ്ക്കായ് നമസ്കാരം.
പാരിലെങ്ങും വായുസഞ്ചരിപ്പതുമഗ്നി
വൈശ്വാനരമായ് ജ്വലിപ്പതും തപനൻ തപിപ്പതും

ക്കയുമറിയുന്നോർ ശ്രുതങ്ങളും നിന-
ക്കഠാക്കനിവോടു ഞാനിന്നേകുവൻ വാങ്ങിക്കൊൾക
ഒന്നൊഴിയാതെയുള്ള ശസ്ത്രാസ്ത്രജാലങ്ങളു-
മെന്നല്ല വേദാർത്ഥവുമറിയുന്നവനെന്നും
എല്ലാജീവികളേയും ജയിപ്പാനെന്നും മർത്ത്യ-
രെല്ലാരും ഭവാൻതന്നെ വാഴ്ത്തീടും ലോകങ്ങളിൽ
കടുതാം ഭൂഭാരത്തെക്കളയുന്നതും രത്ന-
പ്പിടിയുള്ളതും പാരം വളവുള്ളതുമായി
വളരെ തേജസ്സുള്ളതാകുമീ വാളിന്നു ഞാൻ
തെളിവോടേകീടുന്നേൻ സ്വീകരിക്കുക ഭവാൻ
പരമേശ്വരൻ ദേവനിത്തരം കൃപാപൂർവ്വ
മരുളിച്ചെയ്തിവയെല്ലാം കൊടുത്തു മറഞ്ഞിതു
പരമാനന്ദം പൂണ്ടു കല്ക്കിയും ശിവദത്ത
തുരഗാരൂഢനായി ശംഭളഗ്രാമം പുക്കാൻ
താതമാതാക്കളേയും സോദരന്മാരേയും പിന്നെ
ജ്ഞാതസന്തോഷം നമിച്ചീടിനാൻ വിധിപോലെ
അവരോടനന്തരം ഭാർഗ്ഗവരാമവാക്യം
വിവരമായിട്ടെല്ലാം കൌതുകം പൂണ്ടു ചൊന്നാൻ
പരമതേജസ്വിയാം കല്ക്കിയും ശിവൻതന്റെ
വരദാനവും മററു സൽകഥകളും പിന്നെ
പുരുമാഹാത്മ്യമേറും തന്നുടെക്കൂട്ടുകാരോ-
ടരുളിച്ചെയ്തു കേൾപ്പിച്ചീടിനാൻ വഴിപോലെ
ഗാർഗ്ഗ്യനും ഭർഗ്ഗ്യൻതാനും ശ്ലാഘ്യനാം വിശാലനും
യോഗ്യരാം മററുള്ളോരും കല്ക്കിതൻവാക്യം കേട്ടു
സുപ്രമോദിതരായാരെന്നല്ല ശംഭളത്തിൽ
തൽപ്രസംഗത്തെത്തന്നെ ഗണിച്ചാരെല്ലാരും
അന്നവരോരോന്നത്ര ചൊല്ലുന്നോരു വിവരങ്ങളും
മന്നവൻ വിശാഖയൂപാഖ്യനറിഞ്ഞുതേ
ഇന്ദിരാവരൻ വിഷ്ണു കലിനാശത്തെച്ചെയ്വാ-
നിന്നവതാരം ചെയ്താനെന്നോർത്താൻ ഭൂപൻ

ചൊല്ലെഴും മാഹിഷ്മതിയാക്കിയ തന്റെരാജ്യ-
ത്തുള്ളോരുവിപ്രന്മാരും ക്ഷത്രിയന്മാരും പിന്നെ
വൈശ്യരും ശൂദ്രന്മാരു മെന്നല്ലമററുള്ളോരും
ശാശ്വതഹരിഭക്തന്മാരായിവാഴുന്നതും
നൽതപം, ദാനം യാഗമിത്യാദിചെയ്യുന്നതും
കൃത്യമായ്സ്വധർമ്മത്തെപ്പാലനംചെയ്യുന്നതും
മന്നവൻകണ്ടുപാരം സന്തുഷ്ടചിത്തനായി-
ത്തന്നെത്താൻ സ്വധർമ്മാനുവർത്തിയാക്കീന്നാനല്ലോ
തന്നുടെരാജ്യത്തിങ്കൽ വിഷ്ണുവന്നവതരി-
ച്ചെന്നതുമൂലം മുഖ്യവൈഷ്ണവനായാൻ ഭൂപൻ
ആരാജ്യത്തിങ്കലുമുള്ളോരേവരും ധർമ്മനിഷ്ഠ-
ന്മാരായിവർത്തിക്കയാലധർമ്മജാതങ്ങളാം
ലോഭാനൃതാദിദോഷമൊക്കയുമവിടുന്നു
താപമേററവും പൂണ്ടുപോയിതങ്ങതിദ്രുതം
സർവസജ്ജനങ്ങൾക്കും പ്രിയനാംവിശാഖയൂ-
പോർവീശൻ ജൈത്രാഖ്യമാം കുതിരപ്പുറമേറി
വിമലപ്രഭംവാളുംവില്ലുമസ്ത്രവുംപൂണ്ടു
കമലാപതിയായ വിഷ്ണുതന്നംശത്താലെ
ശംഭളഗ്രാമത്തിങ്കൽ ജാതനാംകല്ക്കിതന്നെ-
സ്സംഭൃതാനന്ദം കണ്ടുവന്ദിപ്പാൻപുറപ്പെട്ടു
ധന്യരാംകവിപ്രാജ്ഞസുമന്ത്രന്മാരായുള്ള
മൂന്നുപേരെയുംമുന്നിൽനിർത്തിയും മദ്ധ്യമാഗ്ര്യ-
യോഗ്യരാംഗാർഗ്ഗ്യഭർഗ്ഗ്യാദികളായുള്ളവിപ്ര
വർഗ്ഗത്താടൊത്തുനില്ക്കും കാന്തിമാൻ കല്ക്കിതന്നെ
ദേവസംഘത്തിലുച്ചൈഃശ്രവസ്സിൻപുറത്തായി-
ട്ടാവസിച്ചീടുമിന്ദ്രൻപോലെയുമാകാശത്തിൽ
നന്നായിനക്ഷത്രങ്ങൾക്കിടയിൽശോഭിക്കുന്ന
ചന്ദ്രനുസമമായും കണ്ടിട്ടു നരപാലൻ
മേദിനീമണവാളൻ കോൾമയിർക്കൊണ്ടു മകന്യാ

ചെയ്തുനമസ്കാരം ദേവൻപാദങ്ങളിൽ
കല്കിയാം ഭഗവാനെക്കൊണ്ടായാലക്ഷണത്തി-
ലുംഷണ്ഡംവിട്ടുഭൂപൻ വൈഷ്ണവോത്തമനായാൻ.
പിന്നെരാജാവിനോടുമരുളിച്ചെയ്താൻ കല്കി
മുന്നമുക്തമാം ബ്രാഹ്മക്ഷത്രിയവൈശ്യാദിതൻ
ധർമ്മവും ബ്രഹ്മചര്യാദ്യാശ്രമങ്ങൾക്കുചേരും
ധർമ്മവുംപുരക്കമായതുള്ളതു ചെയ്തിടിനാൻ
ധർമ്മങ്ങളെല്ലാമെന്റെ ഭാഗങ്ങളല്ലോ! രാജൻ!
ദുർമ്മദൻകലിതീരെമുടിച്ചാനെന്നാകിലും
ഇമ്മട്ടുമഹിയിൽഞാൻ ജാതനാകയാൽവീണ്ടും
ധർമ്മങ്ങളുണ്ടായ്‌വന്നിതെന്നു നീധരിക്കേണം
രാജസൂയാശ്വമേധാദികളാം യാഗങ്ങളാൽ
രാജാവേ! ഭവാനെന്നെസ്സശ്രദ്ധം യജിച്ചാലും
കർമ്മങ്ങൾ ചെയ്വാൻനല്ല ഭൂമിയുമിതുതന്നെ
ധർമ്മവും സനാതനം ഞാനെന്നുധരിക്കണീ
കേൾക്കെടോ കർമ്മകാലസ്വഭാവസംസ്കാരങ്ങൾ
മൽകൃതകർമ്മങ്ങളെയനുവർത്തിച്ചീടുന്നു
ധന്യരായ്സൂര്യചന്ദ്രന്മാരുടെവംശത്തിങ്കൽ
മുന്നമേജാതരായ ദേവാപിമരുക്കളെ
മന്നിൽഞാൻരാജാക്കളായ് സ്ഥാപിച്ചുകൃതയുഗം
പിന്നെനിർമ്മിച്ചുവേഗാലെൻപദംപ്രാപിച്ചീടും
ഇത്തരമരുൾചെയ്തവാക്യത്തെക്കേട്ടുഭൂപ-
നുത്തമവുമാനായ കല്കിയെനമിച്ചുടൻ
വൈഷ്ണവധർമ്മമെല്ലാമറിവാൻമനക്കാമ്പിൽ
തൃഷ്ണയേറെക്കൊണ്ടു ചോദിച്ചീടിനാൻഭക്തിപൂർവ്വം
കലിവംശത്തിനുമൂലച്ഛേദമാമുദ്ദേശത്തോ-
ടുലകിലവതാരം ചെയ്തൊരുകല്കിദേവൻ
ഭക്തവർഗ്ഗത്തിനെല്ലാമുല്ലാസംചേർക്കും സർവ്വ
ശക്തനുത്തമൻപൃഥ്വീഭർത്താവുചോദിക്കയാൽ
മൃദുഹാസത്തെത്തൂകി സാധുധർമ്മങ്ങളെല്ലാം

സദയം മധുരമായുപദേശിച്ചീടിനാൻ
ഇങ്ങിനെമൂന്നാമതാമദ്ധ്യായം കല്ക്കിതന്റെ
തിങ്ങിനകൃപയാലെ ചൊല്ലിനേൻ ഭാഷയാക്കി.

ഇതി ശ്രീ കല്ക്കിപുരാണെ അനുഭാഗവതെ ഭവിഷ്യെ
കല്ക്കിവരലാഭോനാമ തൃതീയോദ്ധ്യായഃ.

## നാലാം അദ്ധ്യായം.

ലോകൈകപാവനാ കല്ക്കികഥാമൃതം
ശ്രീകരം പിന്നെയും സൂതനോടോതിനാൻ
പിന്നെസ്സദസ്സിങ്കലാദിത്യനെപ്പോലെ
മിന്നുന്ന ധർമ്മസ്വരൂപനാം കല്ക്കിതാൻ
തന്നുള്ളിലേറ്റം പ്രിയങ്ങളാം ധർമ്മങ്ങൾ
മന്നവരോടരുൾചെയ്തുതുടങ്ങിനാൻ
ബ്രഹ്മാവിനന്നാൾ ഭവിഷ്ണുനാകാലത്തു
നന്മാട്ടചാരമിലോകങ്ങളൊക്കെയും
ഒന്നുമെനിക്കുന്നു ചെയ്യുവാനില്ല ഞാൻ
തന്നെയല്ലാതെ കണ്ടില്ല മറ്റാരുമെ
ദ്വൈതഭാവം വിട്ടു ലോകകാര്യങ്ങളു-
മേതുമില്ലാതെകണ്ടാത്മസ്വരൂപിയായ്
ഏകനായ് വാഴുമെനിക്കുകളിക്കുവാൻ
നീകേൾക്കജാതനാകുന്നു വിരാൾപുമാൻ
ആയവനുണ്ടുതലകളോരായിര-
മായിരം കണ്ണുകളായിരം കാലുകൾ
ഈദൃശനാമവൻതന്നിൽനിന്നുണ്ടായി
വേദവക്ത്രൻവിധാതാവെന്നറികെടോ
പിന്നെ ജീവോപാധിയാകുമെന്നംശത്തിൽ
നിന്നും പ്രകൃതിയാം മായയാലായവൻ
മാമകവാഗുപദേശാസിതൻ സർവ്വജ്ഞ-
നാമയമറ്റവൻ സർവ്വപിതാമഹൻ

കാലമായാംശസംയോഗത്തിനാൽ ജീവ
ജാലങ്ങളാകവേ സൃഷ്ടിചെയ്തിടിനാൻ
ദേവകളേയും പ്രജാപതിമാരേയു-
മാവിധംമന്വാദി ലോകവ്യാതിത്വിളു
കേട്ടാലുമെൻഗുണയുക്തയാംമായയാൽ
സൃഷ്ടിച്ചു നാനാപ്രപഞ്ചത്തെയിങ്ങിനെ
ആകയാൽസ്ഥാവരജംഗമലോകങ്ങ-
ളാകവേ കാരണയുക്തങ്ങളാണെടോ
മായയാൽ സൃഷ്ടങ്ങളാകുമെന്നംശങ്ങ-
ളുർവീന്ദ്ര ! ചേരുമൊട്ടുക്കുമെന്നോടു താൻ
ബ്രാഹ്മണർ യാഗാദ്ധ്യയനാദിതുടങ്ങിയ
കർമ്മങ്ങൾകൊണ്ടെന്നെയുദ്ധരിക്കുന്നിതു.
എന്നതുപോലദാനകർമ്മങ്ങളിലവർ
നന്നായ്സ്തുതിച്ചുഭജിച്ചുകൊള്ളുന്നിതു
എന്നെസ്തുതിക്കുന്നു സന്തുഷ്ടനാകുന്നി-
തന്ന്യദേവാദികളേവമല്ലോർക്കണം.
വേദമോതീടുവോർ ബ്രാഹ്മണന്മാരെടോ
വേദങ്ങൾ താനെൻപരകളാം മൂർത്തികൾ
എന്നതുകാരണം മൂന്നുലോകങ്ങളും
മന്നവ ! ബ്രാഹ്മണാധീനങ്ങളാകുന്നു
നമ്മുടെദേഹങ്ങളായലോകങ്ങളെ
നന്മയിൽപാലനം ചെയ്യുവോൻ ബ്രാഹ്മണൻ
ആകയാൽ സത്വഗുണാശ്രയൻഞാൻ വിപ്ര-
ലോകത്തെ നന്നായ്നമസ്കരിക്കുന്നിതാ
വിശ്വാത്മകനായിനിത്യനാമെന്നെയു-
മാശ്രയിക്കുന്നിതുസർവ്വാശ്രയരവർ
മോദിച്ചുകല്കിതൻഭാഷിതംകേട്ടുടൻ
ചോദിച്ചുകൊണ്ടാൻ വിശാഖയൂപൻ തദാ
ബ്രാഹ്മണവർഗ്ഗത്തിനെന്താണു ലക്ഷണം ?
ബ്രാഹ്മണർചെയ്യും ഭവത്ഭക്തിയേതഹോ ?

എപ്പൊഴുമുള്ള ഭവൽപ്രസാദത്തിനാൽ
ഗീർവ്വാണരായ്വരും ബ്രാഹ്മണന്മാർ വിഭോ !
ഇത്തരം ശങ്കകൾ ചോദിച്ച ഭൂപനോ-
ടുത്തരം കല്ക്കി കനിഞ്ഞരുൾചെയ്തിതു
എന്നെപ്പരനാകുമീശ്വരനവ്യക്ത
നെന്നേവമോതുന്ന വേദങ്ങളാകെയും
ബ്രാഹ്മണൻതന്മുഖേ വേദം ബഹുവിധ-
ധർമ്മപ്രകാശിയായ്ശോഭിച്ചിടുന്നിതു.
ബ്രാഹ്മണർക്കേതൊരു ധർമ്മമാകുന്നിതാ-
ധർമ്മമത്രെ മമ വർദ്ധിച്ച ഭക്തി കേൾ
അന്തരംകൂടാതെയാം ഭക്തികാരണം
സന്തുഷ്ടനായ്വരും ശ്രീപതിയാം ഞാൻ
ധർമ്മരക്ഷയ്ക്കു ഞാൻ മന്നിൽ പ്രതിയുഗ-
മിങ്ങവതരിക്കുന്നു മഹീപതേ !
സത്വാദിമൂന്നുഗുണങ്ങളൊത്തും ശക്തി
മത്തായുമുള്ളൊരു യജ്ഞസൂത്രത്തിനെ
നന്നായ്ധരിപ്പവൻ ബ്രാഹ്മണനാകുന്നി-
തെന്നുള്ളതപ്പോ ഗ്രഹിച്ചുകൊണ്ടീടു നീ
മംഗലംപൂണുനൂൽ കണ്ഠത്തിൽനിന്നിട്ടു
തൂങ്ങിക്കിടക്കണം നാഭിമദ്ധ്യംവരെ
പാതിപ്പുറംവരെപ്പിൻവശത്തങ്ങുമെൻ
മേദിനീനായക ! വേണമിപ്പൂണുനൂൽ
വന്ദ്യമായീടുമീ യജ്ഞസൂത്രത്തിനെ-
ത്തന്നിടത്തേത്തോളു കൊണ്ടുധരിക്കണം.
നാഭിമദ്ധ്യംവരെയുള്ളൊരിപ്പൂണുനൂൽ
ശോഭിച്ചിടുന്നു യജുർവ്വേദികൾക്കെടൊ
ഭൂമിപതേ ! തന്റെ നാഭിയോളംമതി
സാമവേദജ്ഞർക്കുചേരുന്ന പൂണുനൂൽ
ചന്ദനം മണ്ണു നൽ ഭസ്മമിവകളാൽ

നന്നായ്തിലകം ധരിക്കണം ബ്രാഹ്മണർ
നെററിയിൽ തൻതലയോളം ത്രിപുണ്ഡ്രമായ്
ചാറിവിളങ്ങുന്നമായതെന്നോർക്കണം
പുണ്ഡ്രമാത്രവിരൽ ദീർഘമാണായതു
കൊണ്ടു ത്രിപുണ്ഡ്രകം മൂന്നുവിരലുതാൻ
ബ്രഹ്മാച്യുതശിവരൂപസമമായതു
കാണുമവർക്കുള്ളോരു പാപം നശിച്ചുപോം.
ബ്രാഹ്മണന്മാരുടെ കൈകളിലപസവ്യ-
മംബുജനാഭനും മേവുന്നു സന്തതം
ഉൽകൃഷ്ടരാമവർ ചൊല്ലുന്നവാക്കുക-
ളൊക്കെയും വേദങ്ങളാണെന്നറികനീ
പുണ്യതീർത്ഥങ്ങളും യാഗങ്ങളും പരാ
ഖിന്നവർക്കെല്ലാരുമെയ്യിലടങ്ങുന്നിതു.
ഗായത്രിയും ഗളദേശത്തിൽ മേവുന്നു
മായസ്ഥിരിപ്പെടും തൻനാഡികളഹോ
ബ്രഹ്മമെന്നേവം പറയപ്പെടുന്നു സൽ
ബ്രാഹ്മണന്മാരുടെ മാനസം മന്നവ !
വിപ്രർതൻമാറിടം ധർമ്മമാകുന്നിതു
തൽപൃഷ്ഠഭാഗമധർമ്മവുമാകുന്നതോ
മന്നിലെദ്ദേവകളാകുന്നോരവർ
വന്ദ്യരും പൂജ്യരുമാകുന്നു സർവ്വദാ
നന്നായി നാലാശ്രമങ്ങളിലും യോഗ്യരു-
മെന്നുടെധർമ്മപ്രവർത്തകന്മാരവർ
ജ്ഞാനവൃദ്ധർ തപോവൃദ്ധരെന്നീയിവർ
മാനവേന്ദ്ര ! ബാലരാകിലുമെൻപ്രിയർ
ഞാനോർത്തവരുടെവാക്കുപാലിക്കുവാൻ
നാനാവപുസ്സാർന്നവതരിക്കുന്നിതു
ഉർവ്വീസുരമഹാഭാഗ്യം ശ്രവിക്കുകിൽ
സർവ്വപാപങ്ങളും ദൂരെനീങ്ങീടുമെ
ന്തീരും കലിദോഷമൊക്കെയുമെന്നല്ല

തീരെയില്ലാതെയായ്തീരും ഭേദങ്ങളും
ഘോരകലിദോഷമൊക്കെയും പോകുന്ന
ഗീരിത്തരം കേട്ടു ശുദ്ധചിത്തൻ നൃപൻ
കല്ക്കിയെബ്ഭക്ത്യാ നമസ്കാരവും ചെയ്തു
ചൊൽക്കൊണ്ട വൈഷ്ണവമുഖ്യൻ ഗമിച്ചുതേ.
മന്നവൻപോയതിൻശേഷമസ്സന്ധ്യയിൽ
ധന്യമായിട്ടാശിവദത്തമാം ശുകം
വന്നുപലതരം കല്ക്കിയെക്കീർത്തിച്ചു
വന്ദിച്ചു കല്ക്കിതൻമുന്നിലന്നിന്നിടിനാൻ
തന്നെസ്തുതിചെയ്തുനില്ക്കും ശുകത്തിനോ-
ടൊന്നുചിരിച്ചുരചെയ്തിതു കല്ക്കിയും
അല്ലേ ശുകമേ ! ശുഭമോയിവന്നതോ
ചൊല്ലുക വന്നതിന്നെങ്ങുനിന്നാണു നീ
ഭക്ഷിപ്പതിന്നെന്തു കിട്ടിനിനക്കു നീ
വീക്ഷിച്ചതെന്തൊക്കെയാണെടോ ! സന്മതേ !
ഇങ്ങനെ കല്ക്കിതാൻ ചോദിക്കയാൽ ശുകം
തിങ്ങിന ഭക്ത്യാ പറഞ്ഞുതുടങ്ങിനാൻ
സ്വാമിൻ ! പ്രസീദപ്രഭോ ! ദേവ! മൽഗിര
മാദരമുൾക്കൊണ്ടു കേട്ടുകൊള്ളേണമേ
ചെന്നിടിനേൻ ഞാൻ സമുദ്രമദ്ധ്യത്തിലായ്
മിന്നുന്ന സിംഹളദ്വീപിലൊരുദിനം
അദ്വീപിലുള്ളൊരു വൃത്താന്തമെത്രയും
ഹൃദ്യം ശ്രവണത്തിനാഹ്ലാദദായകം
ഭൂമിപതിയാം ബൃഹദ്രഥാഖ്യന്നു നൽ
കൌമുദിയാകിയ പത്നിയിൽ ജാതയാം
കന്യകതന്റെ ചരിതാമൃതം ബഹു
ധന്യം ത്രിലോകിക്കപാപൌഘനാശകം,
വർണ്ണിപ്പവാനാർക്കുമൊക്കാത്തതായ് നാലു
വർണ്ണികളാകും ജനങ്ങൾ ചേർന്നുള്ളതായ്
ഉന്നതഹർമ്മ്യങ്ങൾ പത്തനപങ്ക്തിക-

ളെന്നല്ലനാനാഗൃഹങ്ങളുമുള്ളതായ്
രത്നസ്ഫടികങ്ങൾകൊണ്ടു പലവിധാ
യതിച്ചുതീൎത്തുള്ളോരോമൽതറകളിൽ
ഉല്ലസിച്ചീടുന്നപാരിജാതദ്രുമ
വല്ലികളെക്കൊണ്ടു ശോഭിച്ചിടുന്നതായ്
ചിത്തജാതങ്കം ജിതേന്ദ്രിയൎക്കും പര-
മുൾത്താരിലേകുന്നവശ്യകളുള്ളതായ്
അന്നങ്ങളാകളുമക്കോഴികളുംചേൎന്നു
നന്നായ് വിളങ്ങുന്ന പൊയ്കകളുള്ളതായ്
വണ്ടുകൾശബ്ദിച്ചുമേവീടുമല്ലങ്ങൾ
കൊണ്ടുമക്കല്ഹാരകന്ദാദിയാലുമെ
വങ്കാടുകൾകൊണ്ടുമേറ്റവുമോഹന-
പൂങ്കാവുകൾകൊണ്ടുമുല്ലസിക്കുന്നതായ്
മേദിനീവൈകുണ്ഠമെന്നുതോന്നുംവിധം
ശ്രീദേവിതാൻസദാ നൃത്തമാടുന്നതായ്
ചൊല്ലെഴും സിംഹളമെന്നോരുമാരാജ്യ
മെല്ലാംപരാക്രമശാലി ബൃഹദ്രഥൻ
കല്യാണശീലൻ പ്രജാക്ഷേമതല്പര-
നുല്ലാസമൊടുംകൊണ്ടുരക്ഷിച്ചിടുന്നിതു
ധന്യനാമന്നൃപൻതന്നുടെ നന്ദിനി
സുന്ദരീപത്മാവതിയെന്നുപേരെഴും
കന്യകയാമവൾസൽകീൎത്തിശാലിനീ
ധന്യയായ് സാമ്പ്രതാ വാഴുന്നുഹേപ്രഭോ !
ദുൎല്ലഭമാകുന്ന ലോകത്തിലീയിവൾ-
ക്കില്ലാസമാനയായ് മറെറാരുനാരിയും
കാണ്മവൎക്കൊക്കെയും കാമംവളൎത്തുന്ന
പെൺമണിയാമവൾസൽചരിത്രാവഹാ
ചിത്രത്തിൽനന്നായ്വരച്ചപോലെ ഗുണ
മാത്രസ്വരൂപിണി സജ്ജനപൂജിതാ
പാൎവ്വതീദേവിയെപ്പോലെ മഹേശ്വര

[illegible] ബ്ബവിച്ചവരാം
കന്യകമാരാം സഖികളോടൊന്നിച്ചു
നന്നായ് ജപധ്യാനമാർന്നു വാണീടിനാൾ
സാക്ഷാൽ മഹാവിഷ്ണുദേവന്റെ ഭാര്യയാം
ലക്ഷ്മിയാണീയിവളെന്നറിഞ്ഞക്ഷണം
പാർവ്വതിയോടും പരമേശ്വരൻ ശിവൻ
ശർവ്വൻ പ്രസാദിച്ചു മുന്നിൽ വന്നീടിനാൻ
കന്നിമകളോടു മൊന്നിച്ചു മുന്നിൽ
നിന്നരുളീടും വരദനാമീശനെ-
കണ്ടുക[illegible]ത്തൊന്നു ലജ്ജിച്ചൊരക്ഷണം
മിണ്ടാതെ നിന്നാളധോമുഖിയായ് തദാ
മന്ദഹാസം ചെയ്തവളോടരുൾചെയ്തി-
താനീശ്വരനേററം മധുരമായ്
പോരും തവ തപസ്സെല്ലാം മനോഹരേ !
നാരായണസ്വാമി നിന്നുടെ വല്ലഭൻ
വന്നു നിൻപാണിഗ്രഹണം കഴിച്ചീടു-
മന്യർക്കിതൊത്തിടാ ഭൂപാലരെങ്കിലും
കാമമുൾക്കൊണ്ടൊരു പൂരുഷൻ നിന്മുഖാം
സോമബിംബാനനേ ! നോക്കുന്നിതെങ്കിലോ
അക്ഷണമായവനപ്രായമായുള്ള
പക്ഷ്മളനേത്രനാക്കീടുമറിക നീ
പന്നഗന്മാരുമമരരും സിദ്ധരു-
മെന്നല്ല ഗന്ധർവ്വചാരണന്മാരുമേ
സ്ത്രീകളാക്കീടും ഭവതിയിലിത്തിരി
രാഗമുൾക്കൊണ്ടൊന്നു നോക്കിയെന്നാകിലോ
വല്ലഭനാകുവാൻ നാരായണസ്വാമി
യല്ലാതെ മററാരൊരുങ്ങിവന്നീടിലും
നാരിയാക്കീടുമതിനില്ല സംശയം
നാരിമണേ ! തപസ്സെല്ലാം വെടിഞ്ഞു നീ

സൌഖ്യസാമഗ്രികൾ സമ്പൂർണ്ണമാം തവ
ചൊൽകൊണ്ടു മന്ദിരം പ്രാപിച്ചു ശോഭനേ !
നിൻതപോവൈഭവം കൊണ്ടു ലോകങ്ങൾക്കു
സന്താപമുണ്ടാകത്തു വിഷ്ണുപ്രിയെ !
ക്ഷേമം വരുത്തുകെന്നേവം വരം കൊടു-
ത്താമയനാശനൻ ദേവൻ മറഞ്ഞിതു.
എന്നവരം മറ്റു ദേവൻ കൊടുക്കയാ-
ലാവരവർണ്ണിനിയാകിയ പത്മയും
വേണ്ടവണ്ണം നിജവാഞ്ഛിതം സാധിക്ക
കൊണ്ടതിമാത്ര പ്രസന്നവദനയായ്
മൃത്യുഞ്ജയസ്വാമിതന്നെ സ്തുതിച്ചവ-
ളുൾത്തിങ്ങും ഭക്ത്യാ നമിച്ചിതു പിന്നെയും
പിന്നെസ്സകൌതുകം തോഴിമാരോടൊത്തു
തന്നുടെ താതന്റെ മന്ദിരം പുക്കിതു
അദ്ധ്യായമദ്യ ഞാൻ നാലു ചൊല്ലീടിനേ-
നിത്ഥം ജഗൽപതി കല്ക്കിനികാമൻ.

ഇതി ശ്രീ കല്ക്കിപുരാണേ അനുഭാഗവതേ ഭവിഷ്യേ
ശിവവരപ്രദാനം നാമ ചതുർത്ഥോദ്ധ്യായഃ.

---

## അഞ്ചാം അദ്ധ്യായം.

അമലാശയൻ സൂതൻ പിന്നെയും മുനിമാരോ-
ടമിതാനന്ദം പൂണ്ടു ചൊല്ലിനാൻ കഥാശേഷം
വന്ദനം ചെയ്തു വീണ്ടും ശുകമസ്സിംഹളേശ
നന്ദിനിതന്റെ കഥ കല്ക്കിയോടറിയിച്ചാൻ
അംഗജാരാതിദേവൻ നൽകിയ വരം കൊണ്ടു
മംഗളാംഗിയാം പത്മാദേവിയുമതിമാത്രം
സന്തോഷിച്ചനാരതം ഭവൽപാദാംഭോജ
ചിന്തപൂണ്ടാളിമാരോടൊന്നിച്ചു വാണാൾ സൌഖ്യം
മന്നവൻ ബൃഹദ്രഥനിങ്ങിനെ കുറെക്കാലം
പിന്നെയും കഴിഞ്ഞപ്പോൾ യൌവനം പ്രാപിച്ചോരു

സുന്ദരിമണിയാകും തന്നുടെമകളെക്ക-
ണ്ടന്നു കൌമുദിയായ കാന്തയോടുരചെയ്താൻ
വല്ലഭേ ! മനോഹരേ ! നമ്മുടെമകൾക്കിപ്പോൾ
നല്ലയൌവനകാലം പ്രാപ്തമായിരിക്കുന്നു
തെല്ലുമേ വൈകീടാതെ കുലശീലാദികൊണ്ടു
നല്ലപ്പെട്ടവർകളിന്നണഞ്ഞീടിനവരെ നാം
കല്യാണമാഘോഷത്തോടും നൽകണം കുമാരിയെ-
കല്യരായ്ഭൂപപുത്രന്മാരിലാരതിനുള്ളു
ഇത്തരം നിജപതിതന്നുടെവാക്യം കേട്ടി-
ട്ടുത്തരം രാജ്ഞിയാകും കൌമുദി ചൊല്ലീടിനാൾ
ക്ലേശമിക്കാര്യത്തിങ്കൽ ഭർത്താവേ ! വേണ്ടതെല്ലാം
കേശവൻ മഹാവിഷ്ണു വല്ലഭനാകുമെന്നായ്
ശൈശവകാലങ്കൽത്തന്നെ പാർവ്വതീവരൻ വര
മാശയംതെളിഞ്ഞിവൾക്കേകിയതറിഞ്ഞീലെ
ഈശ്വരവരദാനം വ്യർത്ഥമായ് വരാ നൂനം
ശാശ്വതൻ രമാപതി പതിയായ്വന്നുചേരും
കൌമുദിയാകും നിജകാന്തതൻവാക്യം കേട്ടു
ഭൂമിപാലകൻതാനുമവളോടുരചെയ്താൻ
നന്നെടോ മഹാവിഷ്ണു സർവ്വാന്തര്യാമി മമ
നന്ദനയുടേ ഭർത്താവായിട്ടുവരുമെന്നാൽ
എന്നതുസാധിച്ചീടുമെന്നുടെജാമാതാവാ-
യിന്ദിരാവരൻ വരാൻ ഭാഗ്യമിങ്ങെനിക്കുണ്ടോ?
എന്നാലും വേദവതിയെന്നുപേരായതന്റെ
നന്ദിനിമൂലം പണ്ടു മുനിയെന്നതുപോലെ
ഇന്നുഞാനപേക്ഷിക്കാം കന്യകാവിവാഹാർത്ഥ-
മിന്ദിരാവരനായ വിഷ്ണുവെബ്ഭക്തിപൂർവ്വം
മുന്നമപ്പയഃപയോരാശിയെസ്സുരാസുര
രൊന്നിച്ചു പീയൂഷാർത്ഥം മഥനംചെയ്തമൂലം
അന്നതിൽനിന്നുണ്ടായ പത്മയെവരിച്ചപോ-
ലിന്നെന്റെമകളായ പത്മയാമിവൾതന്നെ

വന്നുടൻ നാരായണൻ വരിക്കസ്വയംവരം
തന്നിൽവെച്ചതുകൊണ്ടു ഞാനതിന്നൊരുക്കുന്നേൻ
ഇത്തരമുരചെയ്തു മന്നവൻതാനും മന്ത്രി
സത്തമന്മാരോടൊത്തു വേണ്ടകാൎയ്യങ്ങളെല്ലാം
ശരിയായാലോചിച്ചു രാജാക്കന്മാൎക്കിരിപ്പാനു
പെരിയമഞ്ചങ്ങളും തീൎത്തിതുയഥോചിതം
കന്യകാമണിയായ പത്മതൻസ്വയംവര
മിന്നവാസരമെന്നു രാജശാസന മൂലം
നാട്ടിലൊക്കയും ചെന്നു ഭൃത്യസഞ്ചയം ചെണ്ട
കൊട്ടിയങ്ങറിയിച്ചുകാരണം പ്രജകളും
രാജ്യമാകവെ മോടിചേൎത്തിതുവിവാഹാൎത്ഥം.
പൂജ്യനാം നരപതിതന്നിലുള്ളൊരു ഭക്ത്യാ
മന്നവന്മാരെയെല്ലാം ക്ഷണിപ്പാൻ യഥോചിതം
സന്ദേശങ്ങളുമേകിവിട്ടിതുദൂതന്മാരെ
ഉത്തമവംശ്യന്മാരായ് സച്ചരിതന്മാരായി
സത്വ,സൌശീല്യ, നാനാസൽഗുണസമേതരായ്
യൌവനയുക്തന്മാരായ് സുന്ദരാകാരന്മാരായ്
ദ്രവ്യമുള്ളവരായിപ്പണ്ഡിതന്മാരായുള്ള
മാനവപ്രവരന്മാരൊക്കയും സ്വയംവരം
കാണ്മാൻമോഹംപൂണ്ടുവന്നിതുസിംഹളത്തിൽ
തങ്ങൾതങ്ങൾക്കുള്ളൊരു മുഖ്യസൈന്യങ്ങളോടും
ഭംഗിയിൽ സ്വൎണ്ണരത്നാലംകൃതഗാത്രന്മാരായ്
ആനതേർകുതിരകളെന്നിവയാകും ബഹു
മാനമാൎന്നുള്ളനാനാ വാഹനാരൂഢന്മാരായ്
വെങ്കൊററക്കുടകളെശ്ശരിയായ്പ്പിടിപ്പിച്ചും
തിങ്കൾതൻകാന്തിചിന്തുംചാമരംവീശിപ്പിച്ചും
ശസ്ത്രാസ്ത്രതേജസ്സിനാലേററവുംദീപ്തന്മാരായ്
വൃത്രാരിമുഖ്യന്മാരാം ലോകപാലരെപ്പോലെ
ചൊല്ലെഴുംരുചിരാശ്വൻമദിരാക്ഷനും പിന്നെ
കല്യനാംസുകൎമ്മാവും ജീമൂതൻ ദൃഢാശുഗൻ

പാരദൻകൃഷ്ണസോദരൻ ക്രൂരമർദ്ദനൻ കാശൻ
പേരെഴുംകശാംബരം വസുമാൻ കങ്കാഖ്യനും
ക്രഥനാസഞ്ജയന്മാരക്ഷവൻശത്രുമിത്രൻ
സുധിയാംപ്രമാഥിയും സൃഞ്ജയൻ വിജൃംഭനും
ഇങ്ങിനെപലതരം പേരിയന്നുള്ള രാജ
പുംഗവന്മാരുമന്യഭൂപതിവീരന്മാരും
എത്ര്യരായിരിപ്പോരു മന്ത്രീകളോടുംകൂടെ
വാദ്യഘോഷത്തെക്കൊണ്ടു ദിക്കെല്ലാം മുഴക്കിച്ചു
വന്നുചേർന്നിതുകണക്കില്ലാതെ സ്വയംവര-
ത്തിന്നവരെല്ലാവരുമിരുന്നുയഥായോഗ്യം
നൃത്തവാദ്യാദികൊണ്ടു പാരമായ്സന്തോഷിച്ചു
വസ്ത്രമാല്യാദിനാനാ ഭൂഷണയുക്തന്മാരായ്
പലമാതിരിസൌഖ്യസാധനസമൃദ്ധരാ-
യലരമ്പനെക്കാളും സുന്ദരദേഹന്മാരായ്
കാണുമവർക്കിതിമാത്രമാനന്ദമേകീടുന്നോ-
രിമ്മഹീനാഥന്മാരകംകണ്ടോരുസിംഹളേശൻ
സ്വർണ്ണവർണ്ണയായ്ചാരുചന്ദ്രനേർമുഖിയാളായ്
പൂർണ്ണയൌവനംകൊണ്ടു മോഹനഗാത്രിയാളായ്
താരങ്ങൾപോലെനന്നായ്ജ്ജ്വലിച്ചീടുംമുക്താ-
ഹാരങ്ങൾ നല്ലരത്നവിദ്രുമമാല്യങ്ങളും
ഭംഗിയിലണിഞ്ഞേററം ഭാസുരശരീരയായ്
ശൃംഗാരരസപൂർണ്ണമംഗളാകാരയായി
സർവ്വലോകർക്കും മോഹമേകീടുംമായതാനോ
പാർവ്വണശശിമുഖികാമവല്ലഭതാനോ
എന്നുതോന്നിടുംമംഗലാവണ്യപൂർണ്ണയായി
പിന്നാലെനടക്കുന്നദാസിമാരോടുംകൂടി
കന്യകാമണിയായപുത്രിയെപ്പലവിധം
വന്ദികൾചെയ്തീടുന്ന നൃത്തഗീതാദിയോടും
വേത്രപാണികളാലും ദ്വാരപാലകരാലു-

എത്രയും പാലിതയായ്മന്ദസഞ്ചാരംപൂണ്ടു
എന്നല്ല ബഹുവിധാഡംബരത്തോടും രാജ
മന്ദിരത്തിങ്കൽനിന്നുപുറമെയുള്ളതായ
കല്യാണരംഗത്തിലേക്കാഘോഷത്തോടുംകൂടി
കല്യനാം നരപാലൻ മെല്ലവേ വരുത്തിനാൻ
മൂന്നുലോകത്തിലും ഞാൻ സഞ്ചരിപ്പവൻനാഥ !
സൌന്ദൎയ്യസമ്പത്തേവമുള്ളൊരുതരുണിയെ
പാതാളലോകത്തിലും ഭൂവിലും സ്വൎഗ്ഗത്തിലു-
മേതൊരുകുലത്തിലും കണ്ടതില്ലിതുവരെ
മഞ്ജീരങ്ങളുംനല്ലകിങ്കിണികളുംചേൎന്നു
മഞ്ജുളനാദംപൂണ്ടു ലോകമോഹിനിയവൾ
ആഗതന്മാരാം ഭൂപന്മാരുടെ കുലശീല
ഭാഗധേയങ്ങളോരോന്നൊക്കെയുംകേട്ടുകേട്ടു
വരണോത്സവമാലയെക്കയ്യിൽ ധരി-
ച്ചരയന്നത്തെക്കാളും മോഹനനടയാളായ്
ഉളങ്കാകുന്നരത്നാഭരണത്തോടുമാരു-
മിളകുംമാറു മന്ദം ഭംഗിയായ് കടാക്ഷിച്ചും
ചൂൎണ്ണകുന്തളനിരശോഭിച്ചുനിന്നീടുന്ന
ഗണ്ഡമണ്ഡലംകൊണ്ടു മോഹനതരയായ്।
മൃദുഹാസത്താൽ തെല്ലൊന്നുല്ലസിച്ചിട്ടും ദന്ത
തതിതൻശോഭകൊണ്ടു ധവളീകൃതയായി
പീതമാംവസ്ത്രത്തോടും കൃശമാം മദ്ധ്യത്തോടും
കൌതുകമാൎന്നുചേൎന്ന കോകിലസ്വനത്തോടും
ഒന്നൊഴിയാതെ ഭൂപന്മാരുടെ മനസ്സിനെ-
ത്തന്നുടെകടാക്ഷത്താൽ ശരിയായാകൎഷിച്ചു
സൌന്ദൎയ്യസമ്പത്തായ മൂൎത്തികൊണ്ടുലകുകൾ
മൂന്നുമൊന്നിച്ചുതീരവാങ്ങുവാനൊരുമ്പെട്ടു
വന്നുചേൎന്നൊരു സൎവ്വമോഹിനിയാളുമുള്ള
കന്യകാമണിതന്നെക്കണ്ടൊരു ഭൂപാലന്മാർ
ഒന്നൊഴിയാതെ തങ്ങൾക്കുള്ളോരു വസ്ത്രങ്ങളു-

മെന്നല്ല കടകളുമാനതേർത്തുരഗാദി
വാഹനശാലകളും ഭൂഷണങ്ങളും മാ-
ന്നാഹന്ത വീണിടിനാർ കാമമോഹിതരായി
സ്മരപീഡിതന്മാരായവരെ നോക്കിയോരു
ദ്വാരപാലന്മാരെല്ലാം നാരികളായിത്തീർന്നു
ഏററവും തടിച്ചുള്ള മുലകളും നിതംബവും
കററമററുള്ള ഗാത്രാ പങ്കജസമനേത്രാ
വട്ടമൊത്തുള്ളവക്ത്രാ കൌതുകവിലാസങ്ങൾ
ചേഷ്ടകളിവയെല്ലാം കൊണ്ടുമാമന്നവന്മാർ
കമനീമണിയായ പത്മയെന്നിങ്ങനന്തർ
കമനീമണിമാരായ് തീർന്നിതന്നേരം പോലെ
മന്നവന്മാരെല്ലാരും സ്ത്രീകളായ്ത്തീർന്നു മല-
മന്നവരോടുംകൂടെ പോയിതു സഖികളായ്
സന്തോഷമോടും കൊണ്ടു ഞാനും പത്മതൻ സ്വയംവരാ-
ഘോഷമൊക്കെയും കാണ്മാൻ വേണ്ടിയന്നവിടത്തിൽ
ചെന്നതിനാൽ ഞാനപ്പൊക്കമുള്ളൊരു വടവൃക്ഷാ
തന്നുടെമുകളേറിവാണിതു സുഖത്തോടും
അന്നരാജാക്കളെല്ലാം സ്ത്രീകളായ്ഭവിച്ചതുമ-
ലന്നഗാമിനിയായ പത്മയും നിജഹൃദി
ഖേദമോടും കൊണ്ടുപാരം പലമാതിരി ചെയ്തു
രോദനം, കേട്ടീലല്ലോ ദേവൻ! ജഗന്നാഥ!
കമലാവിലാപത്തെക്കളവാനല്പമുള്ളിൽ
കമലാപതേ! കല്ലേ! കനിവുണ്ടാകേണമേ
കല്യാണഘോഷമേവമവസാനിച്ചശേഷം
കല്യാണീമണിയായ പത്മയുമകക്കാമ്പിൽ
മല്ലബാണാരിയാകും ദേവൻതന്റെ പാദ
പല്ലവദ്വയം ഭക്ത്യാ ധ്യാനിച്ചുമരുവിനാൾ
ഞങ്ങടെ രഥഗജതുരഗാദിയെ വിട്ടി-
ട്ടംഗനാഭാവത്തോടും തോഴികളായിവാഴും
മന്നവശ്രേഷ്ഠന്മാരെസ്സവിധേ കണ്ടുദേവി

ഖിന്നയായ്താനിക്കല്ലാരാഭരണങ്ങളേയും
ഒന്നൊഴിയാതെപൊട്ടിച്ചെറിഞ്ഞുധരണിയിൽ
മന്ദം കാൽവിരൽകൊണ്ടുവരച്ചു വിവശയായ്
ഈശ്വരവരപ്രാപനാകിയചരിതന്നെ
ശാശ്വതസുഖസിദ്ധിക്കായവൾഭജിച്ചിതു
പഞ്ചമാദ്ധ്യായമേവം ഭാഷയായ്ചൊന്നോനല്ലോ
നെഞ്ചകത്തിങ്കൽ കല്ക്കിഭഗവാൻകനികയാൽ
ഇതി ശ്രീ കല്ക്കിപുരാണേ അനുഭാഗവതേ ഭവിഷ്യ
പത്മാസ്വയംവരേ ഭൂപതീനാം സ്ത്രീത്വകഥനംനാമ പഞ്ചമോദ്ധ്യായഃ.



## ആറാം അദ്ധ്യായം.

കല്യരാം ശൌനകമുഖ്യരോടിത്തരം–
മുല്ലാസമോടുകൊണ്ടു സൂതനോതീടിനാൻ
ധന്യനാകുന്നോരു കല്ക്കിയെവന്ദിച്ചു
പിന്നെയും ചൊല്ലിത്തുടങ്ങിനാൻ ഇങ്ങിനെ
ഖിന്നയായ് തന്നുടെതോഴിമാരോടൊത്തു
കന്യകയാകിയ പത്മാമനോഹരി
പിന്നെപ്പതിയായ വിഷ്ണുവെദ്ധ്യാനിച്ചു
ചൊന്നാൾസഖിയാംവിമലയോടിങ്ങിനെ
ഹന്ത! ധാതാവെൻവിമലേ! തലയിലി–
ന്നെന്തുവരച്ചതു? പാർത്താൽ ഭയങ്കരം
ഇന്നെന്നെയേതൊരുപുരുഷൻകാണുകിലു–
മന്നേരമായവൻനാരിയാകുന്നഹോ !!
ദുഷ്ടയായ്ഭാഗ്യവിഹീനയാം ഞാൻ ശിവൻ
തുഷ്ടനായീടുവാൻസേവിച്ചതൊക്കെയും
കഷ്ടംവിഫലമാക്കീന്നുമണൽതിട്ടിൽ
നട്ടുള്ളതല്ലോരുവിത്തുകണക്കിന്നെ
ഇന്ദിരാനായകൻ വിഷ്ണുജഗൽപതി–
യ്യെന്നെക്കുറിച്ചനുരാഗമുണ്ടാകുമോ?
ശങ്കരവാക്യം വിഫലമാവണ്ണമ–

പുഷ്കരലോചനനൊന്നുമറക്കകിൽ
ദുഷ്കരമില്ലൊട്ടുമിദ്ദേഹത്തിലദ്യ ഞാൻ
നിശ്ചയം തീയിൽപതിച്ചുമരിക്കുവൻ
കാനനനാരിയായ് ദീനയായീടുമീ
ഞാനെന്തു ? ദേവൻ മഹാവിഷ്ണുവെങ്ങഹോ ?
ധാതാവുതന്നാൽഹതയാകുമെന്നെയ-
ന്നുതാധിനാഥനമാസ്ഥാ ചതിച്ചിതോ
എന്നല്ല വിഷ്ണുവുമെന്നെ വെടിഞ്ഞിതു
പിന്നെയീമന്നിങ്കലെന്തിനു ജീവിതം
ഉത്തമന്മാരായ ഭൂപാലവീരരി-
ലഞ്ഞത്ര ദുഃഖംപേടിയൊരുത്തിനിമിത്തമായ്
വിപന്നങ്ങളായി ബ്ഭവിച്ചു രാജ്യാദികൾ
തിണ്ണുപേക്ഷിച്ചു വാഴുന്ന കഷ്ടമേ !
എന്നിത്തരം പലമാതിരി കേഴുന്ന
കന്യകയാകിയപത്മതന്റോദനം
ധന്യാമൗലേ ! കേട്ടതെല്ലാം ഭവാനോടു
നന്നായുണർത്തുവൻ വന്നേൻ തവാന്തികെ
ഏവം ശുകോക്തികൾ കേട്ടൊരു കല്യയാം
ദേവവരത്യന്തമത്ഭുതം തേടിനാൻ
എല്ലാമറിയും ശുകത്തിനോടന്നേര-
മുല്ലാസമൂലം കൊണ്ടരുൾചെയ്തു കല്യയും
ധന്യനായിടുന്ന കീരമൗലേ ! ഭവാ-
നെന്നുടെ ദൂതനായ് വൈകാതെ ചെന്നിനി
ഖിന്നയായ്ക്കേവു, മമപ്രിയയാം പത്മ
തന്നോടറിയിക്ക നമ്മുടെ വാർത്തകൾ
പിന്നെത്തിരിയെ വരേണം ഭവാനിങ്ങു
തന്നെയതിനു വിളംബമുണ്ടാകൊലാ
കാന്തയായ്ത്തീരുമെനിക്കവളെന്നുമീ
ഞാൻതന്നെതത്പതിയെന്നും വിധിമതം

കേൾപ്പാനെ വന്നകഴിവുവന്നിട്ടന്നി-
ത്തപ്പുണ്യവാൻതൻസുകൃതമോതാവതോ
ന്നെന്മനിവാകപ്രസൂനങ്ങളെങ്ങാണു?
നിന്മേനിതന്നിലെ മാർദ്ദവംപാർക്കിൽ
ചന്ദ്രനിൽകാന്തിയും ബ്രഹ്മത്തിലാനന്ദ
മെന്നല്ലമൃതിൽമധുരവുമിങ്ങിനെ
സത്തുക്കളോതും ഗുണങ്ങളെല്ലാം കൂടി
യൊത്തുചേതിയിൽതന്നെവർത്തിപ്പതും
മുഗ്ദ്ധേ! വെളുത്തപാണിയാംവള്ളിയാൽ
ബദ്ധനായ്നിന്മുഖപീയൂഷമതവൻ
നന്നായ്ഭുജിക്കുന്നു ധന്യപൂരുഷൻ
തന്നോളമുത്തമനില്ലമറ്റാരുമെ
നൽതപോധ്യാനജപാദികളൊന്നുകൊണ്ടൊരു
സിദ്ധിയുമായവൻമോഹിപ്പതില്ലെടൊ
ചിന്തനനല്ലകരണിക്കൂട്ടവും
മിന്നുന്നപൊട്ടും പ്രകാശിച്ചിടുന്നതായ്
മന്ദം ചലിക്കുന്ന കർണ്ണഭൂഷാദ്വയ-
മെന്നല്ല ചഞ്ചലദീർഘനേത്രങ്ങളും
ഉല്ലസിച്ചീടുന്നനിന്മുഖപങ്കജമവ-
ർക്കില്ലാപുനർജ്ജന്മമെന്നതുനിർണ്ണയം
യാതൊന്നുകൊണ്ടെന്നരാജാത്മജേ! തവ
ചേതസ്സിലാധിയെന്നോടുചൊല്ലുനീ
യാതൊരുരോഗവുംകൂടാതെവൻതപം
ചെയ്തതിമാത്രം ചമച്ചതുപോലെയും
തങ്കത്തിനൊത്തനിന്മേനിയിലിത്തരം
പങ്കാപിരണ്ടെന്തു? കാന്തിമങ്ങീടുവാൻ
ഉത്തരംഭംഗിയായ് ചോദിച്ചതത്രയോ-
ട്ടുത്തരം ഭൂപാലപുത്രി ചൊല്ലീടിനാൾ
എന്തിനുദേഹവുംവംശവും ദ്രവ്യവും
സ്വന്തമായുള്ളൊരു ബന്ധുമിത്രാദിയും

ദൈവാപ്രതികൂലമായ്‌വന്നുപോ-
ൽദീപകയൊക്കെയും നിഷ്ഫലമാമെന്നായാം
സാമർത്ഥ്യമൊന്നുമറിഞ്ഞതെന്നാകിലും
കിംകൌശലേ ! ഭവാൻ കേട്ടാലുമെൻകഥ
എത്രയും ബാല്യമതുതൊട്ടേ മനസിജ
ശത്രുവാമീശനെ സ്സേവിച്ചുവന്നു ഞാൻ
എന്നുടെ സേവാബലംകൊണ്ടു സന്തോഷ
മാർന്നുമഹേശ്വരൻ ഗൌരീസമേതനായ്
വന്നു പത്മേ ! നീ വരംവരിച്ചീടുകെ-
ന്നെന്നോടരുൾചെയ്തിതേററം മധുരമായ്
ലജ്ജിച്ചുമുന്നിൽ തലതാഴ്ത്തിനിന്നീടു-
മിജ്ജനത്തെക്കണ്ടരുൾചെയ്തു ശങ്കരൻ
ഈരേഴുലോകത്തിനീശ്വരനാകിയ
നാരായണൻനിന്റെ കാന്തനായ്വന്നിടും
ദേവഗന്ധർവ്വാസുരോരഗന്മാർകളി-
ലേവരെന്നാകിലും കാമസന്തപ്തരായ്
നിന്നെനോക്കീട്ടികിൽ സ്ത്രീകളായ്ത്തീർന്നുപോ-
മെന്നതിന്നില്ലൊരുസംശയം കന്യകേ !
പന്നഗഭൂഷണനേവം വരംതന്നു
പിന്നെവിഷ്ണ്വർച്ചനത്തെയുമരുൾചെയ്തു
പന്നഗാധീശ്വരശായിപരൻപുമാൻ
തന്നുടെ പൂജാപ്രകാരങ്ങളൊക്കെയും
കേൾക്കുവാനാഗ്രഹമുണ്ടെങ്കിലോ ഭവാ-
നോർക്കുണ്ടുചൊല്ലിത്തരാംവിവരിച്ചുഞാൻ
മുന്നംമനോഹരയൌവനയുക്തയാ-
മെന്നെയെന്നച്ഛൻ നൃപകുലസത്തമൻ
കണ്ടെൻസ്വയംവരത്തിന്നു ക്ഷണിച്ചിങ്ങു
കൊണ്ടുവന്നീടിന മന്നവന്മാരിവർ
കേഴമാൻകണ്ണിമാരായിബ്ഭുവിച്ചെന്റെ
തോഴിമാരായിട്ടു വാഴുന്നിതേക്കണി

"ഉത്തമന്മാരായ് തരുണരായ് സൌന്ദൎയ്യ
സത്വസൌശീല്യാദിസൽഗുണയുക്തരായ്
വൎത്തിച്ചിട്ടുംഭൂപരെല്ലാം സ്വയംവര
മോൎത്തിങ്ങുവന്നുടൻ രംഗസ്ഥരായിതു
അന്നേരമേററംമനോഹരവേഷയായ്
മിന്നുംമണിമാല കയ്യിൽധരിച്ചു ഞാൻ
ചെന്നന്നവിടെ സ്മരാൎത്തരായ്ക്ഷണ
മെന്നെവീക്ഷിച്ചവർ മോഹിച്ചുവീണിതു
മോഹമകന്നെഴുന്നേററതന്നേരത്തു
ഹാഹന്ത ! മന്നവന്മാരുടെ വിഗ്രഹം
പീനസ്തനങ്ങൾനിതംബമിത്യാദിയാൽ
നാരീസ്വരൂപമായ് തീൎന്നതു കണ്ടവർ
ചിത്രലോകത്തിനമരലോകം വധൂ
ഗാത്രമനോരമലോൎത്തതിനാണവും
ശത്രുപാളിൽബാഹു ഭീതിയുംപൂണ്ടവ-
രൊത്തവ വാഴുന്നിതെന്നോടുകൂടവെ
മത്സഖിമാരായ് പരിചൎയ്യയിലേററ
മുത്സാഹമാൎന്നുഗുണശാലിനികളായ്
ച്ചെന്നോടുകൂടവെ പൂജാജപധ്യാന-
മെന്നിവചെയ്തുതാൻ വാഴുന്നിതിങ്ങിവർ
തന്നുടെചിത്തപ്രകാശകമായ് ശ്രവി-
ക്കുന്നതിന്നേററവും മോഹനമാകിയ
കന്യകതന്നുടെഭാഷിതംകേട്ടോരു
ധന്യനാം കീരപ്രവരൻ തെളിഞ്ഞുടൻ
നല്ലവാക്യങ്ങളെ ച്ചൊല്ലിയക്കാമ്പി-
ലുല്ലാസമേററവും പത്മക്കുചേൎത്തവൻ
പത്മനാഭസ്വാമിതന്റെ പൂജാക്രമം
പത്മയോടിങ്ങിനെ ചോദിച്ചിതു തദാ
ഒരദ്ധ്യായമാറുകഥിച്ചേൻ ജഗത്തുകൾ-
ക്കദ്ധ്യക്ഷനാംകല്ക്കി തന്റെകരുണയാൽ

ഇതി ശ്രീ കല്ക്കിപുരാണേ അനുഭാഗവതേ ഭവിഷ്യേ ഭാഷാഗാനേ ശുകപത്മാസംവാദംനാമ ഷഷ്ഠോദ്ധ്യായഃ

---

## ഏഴാം അദ്ധ്യായം.

മനതാരിങ്കൽഭക്ത്യാ പത്മനാഭനെച്ചിന്തി-
ച്ചനഘൻസൂതൻചൊന്നാൻ പിന്നെയും കഥാശേഷം
വിധുനേർമുഖിയാളാം പത്മയെനോക്കി ലോകാ
വിധുതൻപൂജാക്രമമറിവാൻ ചോദിച്ചിതു
വിധുശേഖരൻ ചൊന്ന മധുസൂദനപൂജാ
വിധിയെക്കേൾപ്പാൻ മോഹമധികം വളരുന്നു
കന്യകേ ! ശിവൻതന്റെ ശിഷ്യത്തിയാകമൂലം
ധന്യയായ്പുണ്യവതിയാകുന്നു ഭവതികേൾ
എന്നുടെമഹാഭാഗ്യംകൊണ്ടുഞാൻ മഹാരാജ
നന്ദിനീ ! ഭവതിതന്നരികെവന്നേനല്ലോ
പാരമാശ്ചര്യമായി കലിദുരിതത്തെത്തീരെ-
വേരോടെനശിപ്പിപ്പാൻ മാഹാത്മ്യമുള്ളതായി
ഉൽകൃഷ്ടബ്രഹ്മാനന്ദസന്ദോഹപ്രദമായി-
ക്കേൾക്കുവാനതിമാത്രം മോഹനതരമായ
വിധുതൻഭക്തിയോഗമെന്നല്ല ജപധ്യാന
വിധിയുംകേൾപ്പാനേറ്റമുള്ളിലുണ്ടഭിലാഷം
ഇത്തരംചോദിച്ചോരു തത്തയോടതിരസ
മുത്തരം പത്മാദേവി യിത്തരമുരചെയ്താൾ
ഈശ്വരനരുൾചെയ്ത വിഷ്ണുപൂജനം പുണ്യം
സശ്രദ്ധം പ്രതിദിനം ചെയ്കയും കേൾക്കുകയും
ചൊല്കയുംചെയ്യുന്നവൻ ചെയ്തുള്ളപാപജാല-
മാകവെനശിച്ചിടും തൽക്ഷണമല്ലവാദം
ഗോഗുരുദ്വിജന്മാരെക്കൊന്നപാപവും തീരെ-
പ്പോകുമത്രയുംഗുണമുള്ളോരു വിഷ്ണുപൂജ
ചന്ദ്രശേഖരൻചൊന്നപോലെഞാൻ ചൊല്ലാം ചിത്ത-
സ്പന്ദനംവിട്ടുകേട്ടുകൊള്ളുക മഹാമതെ !
വേദോക്തകർമ്മങ്ങളെശ്ശരിയായ് പ്രഭാതത്തിൽ

സ്സാദരം ചെയ്തു പിന്നെക്ഷാളിച്ചു ശുദ്ധനായി
തന്നുടെ കാലും കയ്യും കഴുകി ശുദ്ധ വെള്ളം
തന്നാലാചമനം ചെയ്തുള്ളുട്ടമിളകാതെ
നിത്യവും കിഴക്കോട്ടു തിരിഞ്ഞു സുഖാസന-
വർത്തിയായംഗന്യാസം ചെയ്യണം വിധിപോലെ
ഭൂതശുദ്ധിയെ നന്നായ് ചെയ്യണം പിന്നെപ്പൂജാ
സാധനങ്ങളുമെല്ലാമൊരുക്കി വെച്ചീടണം
ഹരിയെസ്സങ്കല്പിച്ചു ചെയ്തീട്ടും പൂജ കൊണ്ടു
ശരിയായ്താനും വിഷ്ണുരൂപനായ് ഭവിക്കണം
താൻതന്നെ വിഷ്ണുവെന്നായ് ധ്യാനിച്ചു നിജഹൃദി
സന്തതം വിഷ്ണുതന്നെപ്പീഠത്തിലിരുത്തേണം
ലോകനായകൻതനിക്കാദ്യമായ് പാദ്യത്തെയും
നൽകേണമർഘ്യം ശുദ്ധമാചമനീയത്തെയും
കേതികകൊണ്ടു നന്നായഭിഷേകത്തെച്ചെയ്തു
ചിത്തസങ്കല്പവസ്ത്രഭൂഷണാദ്യങ്ങളാലെ
വേണ്ടുംപോലലങ്കരിച്ചുൽകൃഷ്ടമുപചാരങ്ങൾ
കൊണ്ടു പൂജകൻ നന്നായ് പൂജയെച്ചെയ്തു ശേഷം
ചിത്തപങ്കജമദ്ധ്യവർത്തിയായ് സുപ്രസന്ന
വക്ത്രനായ് ഭക്തലോകാഭീഷ്ടദായകനായി
വേദരൂപനാം സാക്ഷാൽ ഭഗവാൻതന്നെ വ്യക്ത്യാ
പാദാദികേശമവം ധ്യാനിച്ചീടുകവേണം
സിദ്ധരും ദേവന്മാരും യോഗംകൊണ്ടറിയുന്ന
വസ്തുവായ് സദാ ലക്ഷ്മീദേവിതൻ നിവാസമായ്
ഭൃംഗങ്ങളായിപ്പാരം രക്തവർണ്ണങ്ങളാകു-
മംഗുലിഗണങ്ങളാം ദലങ്ങളാച്ചന്നതായി
തുളസീമാല്യാധരിച്ചുള്ളോരു ഭക്തന്മാരാ-
മളിവൃന്ദങ്ങളും ചുററും വിലസീടുന്നതായി
ദേവഗംഗയാം മധുവൊഴുകുന്നതാം വിഷ്ണു
ദേവൻറെ പാദപത്മം ഞാനുള്ളിൽ ധ്യാനിക്കുന്നേൻ
രാജഹംസങ്ങളെപ്പോലെ നാദിതം രണാകടി

രാജിതമായീടുന്നക്കാൽചിലമ്പൊത്തതായി
പീതവസ്ത്രത്തിന്നറ്റംതൊട്ടുശോഭിപ്പതായി
ചേതസി സമസ്തൎക്കുമാഹ്ലാദപ്രദമായി
മൂന്നുവക്രങ്ങൾചേൎന്നപൊൻവലയങ്ങളുള്ളൊ-
രിന്ദിരാവരനുടെ പുറങ്കാലോൎത്തീടുന്നേൻ
വരമാമിന്ദ്രനീലമണിയെക്കാളുംകാന്തി
പെരുകുന്നതായ്ക്രമവൃദ്ധിയെപ്രാപിപ്പതായ്
പവിഴംപോലെ മിന്നുംനടുവുള്ളതായ് രക്ത-
ചരവിചന്ദ്രുള്ള ഉരുച്ചുവടയോടൊത്തതായി
നായകനോത്സവമായിവിലസും വിഷ്ണുജഘ-
ദ്വയമാമനകകാമ്പികൾ സന്തതംധ്യാനിക്കുന്നേൻ
കൈത്തലംചേരുംശ്യാമട്ടീടുന്നതായ് പീത
വസ്ത്രത്താൽമറപ്പതായ് മോഹനതരമായി
ഗരുഡൻചെയ്തീടുന്ന സാമഗാനത്താൽ കീൎത്തി
പെരുകുംവിഷ്ണുവിനുദേയമിന്നോൎത്തീടുന്നേൻ
കാലനുംബ്രഹ്മാവുതാനും കാമനുംവാണീടുന്നൊ-
രാലയമായനന്തവൃഷ്ടിവികൾക്കാലംബമായ്
നിത്യവുംനാനാഗുണപ്രകൃതിയാകും പീത
ചിത്രവസ്ത്രാഢ്യമായി ഗരുഡൻവഹിപ്പതായ്
മോഹനമായീടുന്ന വിഷ്ണുതൻനിതംബത്തെ
മോഹനാശത്തിന്നായി ധ്യാനിച്ചുകൊണ്ടീടുന്നേൻ
ആവൎത്തമായീടുന്ന നാഭിയും വിരിഞ്ചനാം
ദേവനുണ്ടായസാക്ഷാൽ പത്മവുംചേൎന്നതായി
അണ്ഡകോടികൾക്കെല്ലാം സ്ഥാനമായ്ത്രിവലികൾ
കൊണ്ടുശോഭിപ്പതായിസുതരാംകൃശമായി
നാഡികളായീടുന്ന നദികളെല്ലാമൊത്തു-
കൂടീടുംസിതാബ്ധ്യാഢ്യമായീടും സമുദ്രമായ്
സൂക്ഷ്മങ്ങളായീടുന്ന രോമരാജികൾചേൎന്ന
ലക്ഷ്മീശൻതന്റെനല്ലോരുദരംധ്യാനിക്കുന്നേൻ

ഇന്ദിരാദേവിതന്റെ കുന്നൊക്കുംകുചങ്ങളിൽ
ചേൎന്നകുങ്കുമത്താലും മുത്തുമാലകളാലും
കൌസ്തുഭമായീടുന്നരത്നത്തിൻപ്രഭയാലും
മെത്രയുംശോഭിപ്പതായ് ശ്രീവത്സാംകിതമായി
മന്ദാരമാല്യംകൊണ്ടു സുന്ദരമായവിഷ്ണു
തന്നുടെതിരുമാറെന്നുൾക്കാമ്പിൽ ധ്യാനിക്കുന്നേൻ
അംഗദകടകാദിഭൂഷണജാലംകൊണ്ടു
ഭംഗിചേൎന്നതുകളായ് സുന്ദരതരങ്ങളായ്
ദുരിതങ്ങളുടേയുമസുരാന്വയത്തേയും
ശരിയായ്നശിപ്പിപ്പാൻ ബലമുള്ളതുകളായ്
ലളിതങ്ങളുമായ് ഗദാചക്രശോഭികളായി
വിലസുംലക്ഷ്മീനാഥൻതന്നുടെവലഭാഗങ്കരം
രണ്ടുമെന്നകതാരിലെപ്പോഴു[illegible]ഭക്തി
പൂണ്ടുഞാൻധ്യാന[illegible]ന്തിരാൻ
ആനതൻ തുമ്പ[illegible]ങ്ങളാ—
യൂനമററവയുള്ള[illegible]ങ്ങളായ്
ഇന്ദിരാദേവി[illegible]മാല്ലാദപ്രദങ്ങളായ്
സുന്ദരങ്ങളായ്ശംഖപത്മശോഭികളായി
രക്തവൎണ്ണമായ്കാലിൻമുട്ടിന്റെമദ്ധ്യത്തോളം
വ്യക്തമായ്നീളുംചേൎന്ന വിരലുള്ളതുകളായ്
ശ്യാമവൎണ്ണങ്ങളായി വിലസുംമുകുന്ദന്റെ
വാമഹസ്തങ്ങൾരണ്ടുംഉൾക്കാമ്പിൽധ്യാനിക്കുന്നേൻ
മുക്തിസാധകമന്ത്രസൽഫലംവിളയുന്ന
വ്യക്തമായുള്ളതൊട്ടുശംഖമെത്തിനേററം
തുല്യതമുനാളമായ് പനമാപകൾകൊണ്ടും
ചൊല്പെഴും രേഖാത്രയംകൊണ്ടു മുല്ലസിപ്പതായ്
സുന്ദരമായസാക്ഷാൽഭഗവാൻതന്റെ കഴു—
ത്തെന്നുള്ളിലെല്ലായ്പ്പോഴും ശരിയായ് ധ്യാനിക്കുന്നേൻ
മന്ദഹാസത്താലല്പംവിടരും ദന്തകാന്തി
ചേൎന്നതായ്തുടുത്തപവിഴാധരോഷ്ഠങ്ങളു[illegible]ല

ഉല്ലസിക്കുന്നതായവാക്സുധാസമ്പൂർണ്ണമാ-
യെല്ലാർക്കുമതിമാത്രം കൌതുകപ്രദമായി
സന്താനസത്തിലുണ്ടായിളക നേത്രങ്ങളാം
നിർമ്മലപത്രംകൊണ്ടു ശോഭിച്ചിടുന്നതായി
സുപ്രസന്നമായെഴും ഭഗവാൻതന്റെ മുഖ-
പത്മമെപ്പൊഴുമുള്ളിൽ ധ്യാനിച്ചുകൊണ്ടീടുന്നേൻ
ശരിയായ് സുരാത്മജാമന്ദിരത്തിന്റെഗന്ധ-
മറിയുന്നതായെള്ളിൻപൂവിനുസമമായി
ഉന്നതമായിപ്പാരം ഭാസിച്ചേരുന്ന നാസൻ
തന്നുടെരൂക്കെപ്പോഴും ധ്യാനിച്ചുകൊണ്ടീടുന്നേൻ
നിത്യവും ലോകസൃഷ്ടിപാലനസംഹാരാദി
കൃത്യങ്ങൾചെയ്തീടുവാനാവുംസമർത്ഥമായ്
കുന്ദസായകനുടെ ചാപമായ്മോദേന
തന്നുടെമനസ്സിനു കൌതുകപ്രദമായി
വദനത്തിനുപാരം ശോഭയേകുന്ന ചില്ലി-
ലതയെധ്യാനിക്കുന്നേൻ സതതം ഭക്തിപൂർവ്വം
തന്നുടെകവിൾത്തടംതന്നിലായ്ശോഭപാരം
ചേർന്നിളകീടും രത്നകുണ്ഡലയുക്തമായി
വികസിച്ചെല്ലാംദിക്കും വ്യോമവും മിന്നിപ്പതായ്
മകുടപ്രഭ തന്നിൽ പററിനില്ക്കുന്നതായി
ഇളകിനിന്നീടുന്നോരളകങ്ങളോടൊട്ടു
വിളയാടീടുന്നോരുവളവുള്ളഗ്രത്തോടും
പൂർണ്ണമായ്ശോഭിക്കുന്നഭഗവാൻതന്റെ രണ്ടു
കർണ്ണങ്ങളുടെകാമ്പുകൾശരിയായ്ധ്യാനിക്കുന്നേൻ
സുന്ദരീജനത്തിന്റെ കണ്ണുകൾപോലെ നീളം
ചേർന്നുള്ളഗോരോചനാക്കുറിമിന്നുന്നതായി
കണ്ണിനുംമനസ്സിനുമാനന്ദം കാണുന്നോർക്കു
പൂർണ്ണമേകുന്നതായി ബ്രഹ്മത്തിൻസ്ഥാനമായി
നന്മണിമയമാകും മകുടംശോഭിച്ചിടു-
മംബുജനാഭൻതന്റെനെററിയെധ്യാനിക്കുന്നേൻ

സൌരഭ്യമുള്ളനാനാ പുഷ്പമാലകൾ ചേർത്തു
ചാരുവാം മട്ടിൽ കെട്ടി വെച്ചതായ് കടിലമായ്
പാൽക്കടൽമാതിന്നിക്കുമാനസാനന്ദമേററം
ചേർക്കുന്നതായിപ്പുത്തൻനീരദസമാനമായ്
മഞ്ജുളമായിപ്പാരം ദീർഘമായ് വിളങ്ങുന്ന
കഞ്ജനാഭന്റെ കേശമെപ്പോഴും ധ്യാനിക്കുന്നേൻ
നൂതനാമലതാരിന്റെ ശോഭതേടീടുന്നോരു
പൂതവിഗ്രഹനായി സൂര്യചന്ദ്രാഭനായി
നല്ലചില്ലികളോടുമുന്നതനാസയോടും
ഉല്ലസിപ്പവനായി താമരക്കണ്ണനായി
പീതവസ്ത്രനായ് സാക്ഷാലിന്ദ്രചാപത്തെപ്പോലെ
ദ്യോതമാനനായാക്കമെപ്പൊഴുമലഭ്യനായ്
ലോകങ്ങൾക്കധീശനായാദ്യനായ്വിളങ്ങുന്ന
ലോകനാഥനെത്തന്നെ ശരണംപ്രാപിക്കുന്നേൻ
ദുരിതങ്ങളുട്ടത്താലും താപസഞ്ചയത്താലും
പരിപൂരിതമായൊരീയുടൽ വഹിച്ചേററം
ദീനനായ് വിധിപോലെ നാഥനെസ്സേവിക്കാതെ
ഹീനനായ് ലോഭാക്രാന്തമാനസവൃത്തിയായി
ശോകമോഹങ്ങൾകൊണ്ടു വലയുന്നെന്നെസ്സർവ്വ
ലോകനായക ! കനിഞ്ഞാവനം ചെയ്യേണമേ
ആദ്യന്തമില്ലാത്തതായ് സുന്ദരമായിവേദ
വേദ്യമായിരിപ്പോരുവിഷ്ണുവിൻസ്വരൂപത്തെ
ആടലല്പവുംകൂടാതേവനിച്ചൊന്നതായ
ഷോഡശശ്ലോകപുഷ്പസഞ്ചയംകൊണ്ടുനന്നായ്
പൂജയെച്ചെയ്തശേഷം കീർത്തനം നമസ്കാരം
വ്യാജമെന്നിയേനിത്യം ചെയ്തുവാഴുന്നിതവൻ
മുക്തനായ് ശുദ്ധാത്മാവായ് കേവലബ്രഹ്മത്തോടു
വ്യക്തമായ് ചേർന്നുവാഴും വാദമില്ലതിനൊട്ടും
ശിവനോതിയവണ്ണം രാജനന്ദിനിയൊന്ന
ശിവദംമഹാസ്തോത്രംമാനുഷർക്കെല്ലാവർക്കും

പരമായുസ്സുംചെപ്പാർത്ഥങ്ങളും സ്വർഗ്ഗസൗഖ്യ
മതുല്ലന്നതുംശ്രേയസ്സോറവുംചേർക്കുന്നതും
ശാശ്വതസുഖപ്രാപ്തിചെപ്പുതുമാണെന്നേവം
വിശ്വസിക്കവേണമായതിന്നില്ലവാദം
ചിത്തശുദ്ധിയോടിതു നന്നായിപ്പഠിക്കുന്ന
മർത്ത്യജാതികൾപാപമൊക്കെയുംനശിച്ചീടും
ശുദ്ധമാനസന്മാരാം മാനുഷർകളിതുകൊണ്ടു
ബന്ധമൊക്കെയുംനീങ്ങി മോക്ഷവുംസാധിച്ചീടും
ധർമ്മാർത്ഥകാമമോക്ഷരൂപമാംപുരുഷാർത്ഥ-
മിമ്മഹാശ്ശാസ്ത്രത്തിനാലാകവേസിദ്ധിച്ചീടും
ഇതുതാനിഹത്തിലും പരലോകത്തുമേറ്റം
ഹിതകാരിയെന്നോർത്തു പഠിപ്പിൻ! ലോകരെല്ലാം
ഒന്നിനുമധികാരമില്ലാത്തനാരിമാരു-
മിന്ദിരാവരൻതന്നിൽഭക്തിപൂർവ്വകമിതു
നന്നായിപഠിച്ചുമുച്ചരിച്ചീടിലതെല്ലാം
സന്ദേഹമില്ലസർവ്വസൗഖ്യവുമവർക്കുണ്ടാം
ഇപ്പുരാണത്തിലൊന്നാംഭാഗത്തിൽചേർന്നീടുന്ന
സപ്തമാദ്ധ്യായമേവം ചൊല്ലിനേൻഭാഷയാക്കി.

ഇതി ശ്രീ കല്ക്കിപുരാണേ അനുഭാഗവതേ ഭവിഷ്യേ
പ്രഥമഭാഗേ ഹരിഭക്തിവിവരണം നാമ സപ്തമോദ്ധ്യായഃ.



